ടങ്ങും. പകരം കാമവും ആർഭാടവും, ദേവനും ദേവിയുമായി വാഴ്ചനടത്തും; പുരോഹിതൻ വിത്തമായിരിക്കും; ചടങ്ങുകൾ കപടതയും കയ്യൂക്കും മത്സരവുമായിരിക്കും; ഹോമദ്രവും മനുഷ്യാത്മാവും." ഈ ഫലം പ്രവചനം ചെയ്തിട്ട് "അങ്ങനെയൊരു കാര്യം നടക്കുകയേ ഇല്ല" എന്നു സ്വാമിജി ആശ്വസിക്കുന്നു. (വിവേകാനന്ദ സാഹിത്യസർവ്വസ്വം III. 379, 380.)

നവഭാരതത്തിന്റെ പാശ്ചാത്യഭ്രമം കണ്ടു നെഞ്ചുനൊന്തു സ്വാമിജി താക്കീതുചെയ്യുന്നു. "ഹേ ഭാരതമേ, ഇതാണ് നിനക്കുള്ള ഏററവും വലിയ ഭീഷണി. പാശ്ചാത്യരെ അനുകരിക്കാനുള്ള ഭ്രമം വളർന്ന്, നന്മതിന്മകൾ നിർണ്ണയിക്കുന്നതു യുക്തി ശാസ്ത്രം വിവേകം വിദ്വദ്വിധി എന്നിവകൊണ്ടോ ശാസ്ത്രപരാമർശം കൊണ്ടോ അല്ലെന്നായിരിക്കുന്നു. വെള്ളക്കാർ സ്തുതിക്കുന്ന ചിന്തകളും ആചാരങ്ങളും നല്ലത്; അവർ നിന്ദിക്കുന്നതു ചീത്തയും. കഷ്ടം! വിഡ്ഢിത്തത്തിന് ഇതിലും വലിയ തെളിവു വേണമോ?" (വിവേകാനന്ദ സാഹിത്യ സർവ്വസ്വം. III, 440.)

വർത്തമാനഭാരതത്തോടു സ്വാമിജി ഉച്ചത്തിൽവിളിച്ചു പറയുന്നു: "ഹേ ഭാരതമേ! ഈ ഏറാൻചൊല്ലൽ, ഈ കുരങ്ങുകളി, ഈ പരാശ്രയം, അടിമകളുടേതായ ഈ കഴിവുകേട്, അറപ്പുളവാക്കുന്ന ഈ കരൾക്കട്ടി—ഇത്രയുംകൊണ്ടാണോ നീ വലിയ പദവിയിലെത്താൻ പോകുന്നത്? ലജ്ജാവഹമായ ഈ കാപുരുഷത്വം കൊണ്ടാണോ നീ വീരഭോഗ്യമായ സ്വാതന്ത്ര്യം നേടാൻ പോകുന്നത്? ഭാരതമേ! ഇവിടത്തെ സ്ത്രീകളുടെ ആദർശം സീതയും സാവിത്രിയും ദമയന്തിയുമാണെന്നു നീ മറക്കൊല്ല. നീ പൂജിക്കുന്നത് എല്ലാം ത്യജിച്ച ഉമാനാഥനായ ശിവനെയാണെന്നു നീ മറക്കൊല്ല. നിന്റെ വിവാഹവും നിന്റെ ധനവും നിന്റെ ജീവിതവും ഇന്ദ്രിയസുഖത്തിന്, വ്യക്തിഗതമായ നിന്റെ സുഖത്തിന്, ഉള്ളതല്ലെന്നു നീ മറക്കൊല്ല. ജനിച്ച ദിനംമുതൽ അമ്മയ്ക്കുവേണ്ടി നിന്നെ ഉഴിഞ്ഞുവെച്ചിരിക്കയാണെന്നു നീ മറക്കൊല്ല. ഹേ വീര! ധൈര്യമായി സാഭിമാനം പറയൂ, 'ഞാൻ ഭാരതീയനാണ്; ഭാരതീയരെല്ലാം എന്റെ സഹോദരന്മാരാണ്.' പറയൂ, 'മഠയനായ ഭാരതീയൻ, പാവപ്പെട്ട ഭാരതീയൻ, ബ്രാഹ്മണനായ ഭാരതീയൻ, പറയനായ ഭാരതീയൻ, എന്റെ സഹോദരനാണ്.' അരയിൽമാത്രം ഒരു തുണി ചുററിക്കൊണ്ടു നീയും സാഭിമാനം വിളിച്ചുപറയൂ, 'ഭാരതീയർ എന്റെ സഹോദരനാണ്; ഭാരതീയൻ എന്റെ ജീവനാണ്; ഭാരതത്തിലെ ദേവതകൾ എന്റെ ഈശ്വരനാണ്; ഭാരതീയസമുദായം ശൈശവത്തിൽ എന്റെ തൊട്ടിൽ; യൗവനത്തിൽ എന്റെ ഉപവനം; വാർദ്ധക്യത്തിലെ വാരാണസി.' സഹോദരാ! പറയൂ, "ഭാരതത്തിലെ മണ്ണാണ് എന്റെ വിണ്ണ്. ഭാരതത്തിന്റെ നന്മയാണ് എന്റെ നന്മ.' രാപ്പകൽ പ്രാർത്ഥിക്കൂ, 'ഹേ ഗൗരീനാഥ, ഹേ ജഗദംബികേ! എനിക്കു പൗരുഷം നല്കുക. അമ്മേ എന്റെ ദൗർബ്ബലത നീക്കി, എന്റെ ഭീരുത്വം മാററി, എന്നെ പുരുഷനാക്കുക." (വിവേകാനന്ദ സാഹിത്യസർവ്വസ്വം. III 442)

[1963 ജൂലായ് 16-ാംനു- പ്രക്ഷേപണം ചെയ്തത്. ആകാശവാണിയുടെ സദയാനുവാദം.]

— ത്രൈലോക്യാനന്ദസ്വാമി

# ഹരിഗോവിന്ദ!

(ഓമനക്കുട്ടൻ എന്ന മട്ട്)

ഇല്ല ഭക്തിയെനിക്കു തെല്ലുമേ
മല്ല ലോചന, ശ്രീപതേ!
സൂര്യരശ്മിതൻ സ്പർശം കൊണ്ടുടൻ
രൂപംമാറുന്ന വെണ്ണപോൽ

നിന്റെ നാമങ്ങൾ കേൾക്കുംമാത്രയി-
ലെന്റെ ഹൃത്തടമാർദ്രമായ്
തീരുമാറിന്നനുഗ്രഹമേകൂ
മാരുതേശ്വര, കാർവർണ്ണ!

താമരക്കണ്ണ, ഭക്തവത്സല,
കോമളരൂപ, നിൻ പാദം
താണു വീണു വണങ്ങുന്നോരെന്നിൽ
പ്രാണനാഥ, കനിയണേ!
കാണാകേണം നിൻ പൂമെയ്യെന്നുന്നിൽ
വേണുഗോപാല, ഗോവിന്ദ!
കാലിമേക്കുന്ന കോലുമായി നീ
ചേലിൽവന്നു മിന്നേണമേ!
സംസാരാടവി തന്നിൽ മണ്ടീടും
ജീവനാമിപ്പശുവിനെ
കാണിനേരവും വൈകാതെ വന്നു
പൊന്നുമാരുതാധീശ്വര,
കാരുണ്യ മുടിക്കോലെടുത്തു നീ
നേരെത്തെളിച്ചു കാക്കണേ!
ഘോരകലിയാം വിത്ത ദർപ്പത്തിൽ
മാലിന്യമാകും വർഷത്തിൽ
താണൊലിച്ചു പോയീടുന്നോരെന്നെ
നിന്നുടെ പാണി പത്മത്താൽ
നാമമാകുന്ന ഗോവർദ്ധനക്കു-
ന്നൊന്നു പൊക്കിത്തുണക്കണേ!
ബാലഗോപാല, ഗോപികാജാര,
നീലക്കാർവർണ്ണ, വാതേശ!
ഗോവിന്ദാ ഹരി, ഗോവിന്ദാ ഹരി
ഗോവിന്ദാ, ഹരി ഗോവിന്ദ!

— ആഞ്ഞം മാധവൻ നമ്പൂതിരി.

# ശ്രീ വിവേകാനന്ദസ്വാമികളുടെ ശതവാർഷികജയന്തി

## ഷില്ലോങ്ങിൽ

ശ്രീവിവേകാനന്ദ സ്വാമികളുടെ ആത്മോത്തേജകമായ ഉപദേശങ്ങൾ പ്രചരിപ്പിക്കുന്നതിനായി അദ്ദേഹത്തിന്റെ ശതവാർഷികജയന്തി ഷില്ലോങ്ങിൽ വച്ച് കഴിഞ്ഞ മേയ് 5-ാംതീയതി മുതൽ 12-ാംതീയതിവരെ ഉചിതമായ രീതിയിൽ കൊണ്ടാടിയിരിക്കുന്നു. 5-ാംനു-മുതൽ 15-ാംനു-വരെയുള്ള ഈ എട്ടു ദിവസങ്ങളിലും യോഗങ്ങൾ, ഉപദേശാത്മകമായ പ്രസംഗങ്ങൾ, പ്രദർശനങ്ങൾ, എന്നിവ കൂടാതെ അതിനോടനുബന്ധിച്ചു വിവിധ സംഗീതസാഹിത്യമത്സരങ്ങളും നടത്തപ്പെട്ടു. ഒന്നാംദിവസം നടന്ന മീററിംഗിലും ഘോഷയാത്രയിലും അമ്പതിനായിരത്തിൽപരം ജനങ്ങൾ പങ്കെടുക്കുകയും സ്വാമി രംഗനാഥാനന്ദജി, സ്വാമി പ്രണവാത്മാനന്ദജി മുതലായവർ സ്വാമിജിയുടെ ജീവിതത്തെപ്പററിയും അദ്ദേഹത്തിന്റെ പ്രവർത്തനങ്ങളെപ്പററിയും പ്രസംഗിക്കുകയും ചെയ്തു. രണ്ടാംദിവസം ആസ്സാം മന്ത്രിയും ശ്രീ രംഗനാഥാനന്ദസ്വാമികളും സ്വാമിജിയെപ്പററി വിചാരപ്രധാനമായ പ്രസംഗങ്ങൾ നടത്തി.

1901-ൽ സ്വാമിജിയുടെ ഷില്ലോങ്ങ് സന്ദർശനത്തെ അനുസ്മരിപ്പിക്കുവാനായി അടുത്ത ദിവസം ശ്രീ ധ്യാനാത്മാനന്ദജിയുടെ നേതൃത്വത്തിൽ ഒരു 'ശിലാരേഖ' സ്ഥാപിക്കപ്പെട്ടു. ജയന്തിയുടെ അവസാന ദിനത്തിൽ ആസ്സാം മന്ത്രിയുടെ അദ്ധ്യക്ഷതയിൽ കൂടിയ യോഗത്തിൽ അദ്ദേഹം, സ്വാമിജിയുടെ കാലടികളെ പിൻതുടരേണ്ടതിന്റെ ആവശ്യകതയേയും, ശ്രീരാമകൃഷ്ണദേവൻ, ശ്രീ വിവേകാനന്ദസ്വാമികൾ, ശ്രീചൈതന്യദേവൻ, ശ്രീ ശങ്കരാചാര്യർ മുതലായ മഹാത്മാക്കളെ സൃഷ്ടിക്കുവാൻ സാധിച്ച ഭാരതത്തിന്റെ സംസ്കാരപാരമ്പര്യത്തെയും അനുസ്മരിപ്പിച്ചുകൊണ്ട് സംസാരിക്കുകയുണ്ടായി. അനന്തരം ഭക്തിനിർഭരമായ ഗാനങ്ങളോടെ ആഘോഷപരിപാടികൾ സമംഗളം പര്യവസാനിച്ചു.

# സ്മരണാഞ്ജലി

പൂങ്കുന്നം വിവേകാനന്ദവിജ്ഞാനഭവനത്തിന്റെ സിക്രട്ടറിയായിരുന്ന ശ്രീ അക്ഷതാനന്ദ സ്വാമികൾ ആഗസ്റ്റ് മാസം 3-ാംനു- തിരുവനന്തപുരം ശ്രീരാമകൃഷ്ണാശ്രമം ഹോസ്പിററലിൽവെച്ച് സമാധിയടഞ്ഞ വിവരം വ്യസനസമേതം പ്രസ്താവിച്ചുകൊള്ളുന്നു. ഇരുപത്തഞ്ചുകൊല്ലത്തിലധികം കാലം ശ്രീരാമകൃഷ്ണസംഘത്തിലെ ഒരു സജീവപ്രവർത്തകനായിരുന്ന സ്വാമിജി ആദ്യം കാലടി ശ്രീരാമകൃഷ്ണ അദ്വൈതാശ്രമത്തിലാണ് തന്റെ ആശ്രമജീവിതം ആരംഭിച്ചത്. അവിടെനിന്നു് ശ്രീ ആഗമാനന്ദസ്വാമികളുടെ ശിക്ഷണത്തിൽ സംസ്കൃതഭാഷയിലെന്നപോലെ ശാസ്ത്രങ്ങളിലും വേദാന്തത്തിലും അദ്ദേഹം നേടിയ വിജ്ഞാനം പിന്നീട് അദ്ദേഹത്തിന്റെ ജീവിതത്തെ അത്യുൽകൃഷ്ടമായ ഒരു നിലയിൽ നയിക്കുന്നതിന്നു് വളരെയധികം സഹായിച്ചിട്ടുണ്ട്. ശ്രീ വിവേകാനന്ദ സ്വാമികളുടെ സന്ന്യാസിശിഷ്യനായ ശ്രീ വിരജാനന്ദസ്വാമികളുടെ ശിഷ്യനായിരുന്നു സ്വാമിജി. 1946ൽ തൃശ്ശൂർ വിലങ്ങനിലുള്ള ശ്രീരാമകൃഷ്ണാശ്രമത്തിലെത്തിയതിന്നുശേഷം പൂങ്കുന്നം ശ്രീരാമകൃഷ്ണാശ്രമം ഗ്രന്ഥശാലയുടെ ചാർജ്ജേറെടുത്തു. ആ ഗ്രന്ഥശാലയെ വിവേകാനന്ദവിജ്ഞാനഭവനമാക്കി ഉയർത്തുകയും അവിടെ പതിവായി ഭജനയും ക്ലാസ്സുകളും മററും ഏർപ്പെടുത്തുകയും ചെയ്തു. പതിനഞ്ചുകൊല്ലത്തെ അദ്ദേഹത്തിന്റെ അക്ഷീണമായ പ്രയത്നമാണ് ആ സ്ഥാപനത്തെ അതിന്റെ ഇന്നത്തെ നിലയിലേക്കുയർത്തിയത്. ഇന്നവിടെ നാലായിരത്തിലധികം പുസ്തകങ്ങളുള്ള ഒരു നല്ല ഗ്രന്ഥശാലയും വിശാലവും സുന്ദരവുമായ ഒരു സഭാമണ്ഡപവുമുണ്ട്. ചുററുമുള്ള ബാലികാബാലന്മാർക്ക് അവരുടെ വിദ്യാഭ്യാസത്തിന്നുവേണ്ടി അദ്ദേഹം ഗണ്യമായ പല സഹായങ്ങളും ചെയ്തുകൊടുത്തിരുന്നു. തൃശ്ശൂർ വിവേകാനന്ദശതവാർഷികാഘോഷക്കമ്മററിയുടെ അസി. സിക്രട്ടറിയും ഖജാൻജിയും കൂടിയായിരുന്ന അദ്ദേഹം പല സ്ഥലങ്ങളിലും സമ്മേളനങ്ങൾ സംഘടിപ്പിച്ച് ആഘോഷം വിജയപ്രദമാക്കുവാനുള്ള പരിശ്രമത്തിലേർപ്പെട്ടിരിക്കയായിരുന്നു.

ആദ്യംമുതല്ക്കുതന്നെ അദ്ദേഹത്തിന്റെ ആരോഗ്യം തൃപ്തികരമായിരുന്നില്ല. ജൂലായി അവസാനത്തിൽ ഉദരസംബന്ധമായ രോഗം വർദ്ധിച്ചതിനെത്തുടർന്നു് അദ്ദേഹത്തെ തിരുവനന്തപുരം ആസ്പത്രിയിൽ പ്രവേശിപ്പിക്കുകയും അവിടെവെച്ച് അദ്ദേഹം ശാന്തമായി പരിപൂർണ്ണബോധത്തോടുകൂടി ദേഹം ഉപേക്ഷിച്ച് പരമാത്മാവിൽ ലയിക്കുകയും ചെയ്തു. അദ്ദേഹത്തിന്റെ സ്മരണക്കുമുമ്പിൽ 'പ്രബുദ്ധകേരള'ത്തിന്റെ ആദരാഞ്ജലികൾ.

# അഭിപ്രായത്തിനു ലഭിച്ചിട്ടുള്ള പുസ്തകങ്ങൾ

## 1. കുന്തി (ഒരു പഠനം)

ഗ്രന്ഥകർത്താ: ശ്രീ സിദ്ധിനാഥസ്വാമികൾ. വില രൂപാ ഒന്നര

ശ്രീ. കുട്ടികൃഷ്ണമാരാര് അവർകളുടെ അവതാരികയോടും ഗ്രന്ഥകർത്താവിന്റെ രണ്ടു വാക്കോടും കൂടിയാണ് ആർഷഗ്രന്ഥപഠനാത്മകമായ ഈ ചെറുപുസ്തകം സമാരംഭിക്കുന്നതു്. മഹാഭാരതത്തിലെ കുന്തീദേവിയാണ് ഇതിലെ കഥാപാത്രം.

പൃഥ കുന്തിയായതും ദുർവ്വാസാവിൽനിന്നും വരമായി ലഭിച്ച മന്ത്രോപദേശത്തിന്റെ പരീക്ഷണഫലമായി കർണ്ണൻ ജനിക്കുന്നതും, കുന്തീദേവി സ്വയംവരത്തിൽവെച്ച് പാണ്ഡുവിനെ വരണമാലയണിയിക്കുന്നതും, മുനിശാപം നിമിത്തം പാണ്ഡു വാനപ്രസ്ഥനാകുന്നതും, ഭർത്തൃനിയോഗത്താൽ ആപദ്ധർമ്മമായി ധർമ്മദേവാദികളിൽനിന്നു് യുധിഷ്ഠിരാദി പുത്രന്മാർ ഉണ്ടാകുന്നതും, പാണ്ഡു കാലധർമ്മം പ്രാപിച്ചതിനു ശേഷം കുന്തീമാദ്രിമാർ വൈധവ്യമടയുന്നതും, എല്ലാവരും ഹസ്തിനാപുരത്തിൽ എത്തുന്നതും, അരക്കില്ലത്തിൽനിന്നു് രക്ഷപ്പെടുന്നതും ഹിഡിംബാദികളെ ഭീമൻ വധിക്കുന്നതും, പാഞ്ചാലീസ്വയംവരം നടത്തുന്നതും, ദ്യൂതകളിയിൽ തോററ് വനവാസവും അജ്ഞാതവാസവും ചെയ്യുന്നതും, ശ്രീകൃഷ്ണൻ ദൂതുപറയുന്നതും, പുത്രന്മാൎക്കു കുന്തീദേവി യുദ്ധത്തിനു് പ്രചോദനം നൽകുന്നതും, യുദ്ധംകഴിഞ്ഞു് കുന്തീദേവി ധൃതരാഷ്ട്രനും ഗാന്ധാരിയുമൊരുമിച്ച് വനത്തിൽ പോകുന്നതും അവർ ഇന്ദ്രിയസമൂഹത്തെ അടക്കി നിശ്ചേഷ്ടകാഷ്ഠതുല്യം വർത്തിക്കുന്നതും എല്ലാംഇതിൽ സഹൃദയഹൃദയാകർഷകമാംവണ്ണം പ്രതിപാദിച്ചിട്ടുണ്ടു്.

അദീർഘങ്ങളായ ശീർഷകങ്ങളോടുകൂടിയ ഈ പുസ്തകം അനുവാചകന്മാരെ പിടിച്ചുനിർത്തി വായിപ്പിക്കുന്നതിനു് പ്രചോദനം നല്കുന്നുണ്ടു്. 112 പേജുകളോളം വരുന്ന ഈ ചെറുപുസ്തകത്തിൽ പൃഥ കുന്തിയായി, വരലാഭം മുതലായ 60-ഓളം ശീർഷകങ്ങൾ ഉണ്ടെന്നും ഓരോ ശീർഷകവും വായിച്ചുതീരുമ്പോൾ നമ്മുടെ ജിജ്ഞാസയേയും വഹിച്ചുകൊണ്ടു് കണ്ണും കരളും അടുത്ത ശീർഷകത്തിലേക്കു് പാഞ്ഞെത്തുന്നുണ്ടെന്നതും അനുഭവസിദ്ധമാകുന്നു. ശ്രീ സ്വാമിജിയുടെ മിതവാഗ്മിത്വവും, ഫലിതങ്ങളിൽകൂടി കാര്യം ഗ്രഹിപ്പിക്കുവാനുള്ള ചാതുര്യവും, അനുഭവപൂർണ്ണങ്ങളായ ലഘുവാക്യങ്ങളിൽകൂടെ വിഷയങ്ങളെ പ്രതിപാദിക്കുവാനുള്ള പാടവവും ഇതിൽ ആമൂലാഗ്രം പ്രതിഫലിച്ചുകാണാം. സ്ത്രീ എന്ന പദം മാതൃത്വത്തെ ദ്യോതിപ്പിക്കുന്നതാണെന്നും, സ്ത്രീത്വത്തിന്റെ ശക്തി മുഴുവൻ മാതൃഭാവത്തിലാണ് കേന്ദ്രീകൃതമായിട്ടുള്ളതെന്നും ശ്രീരാമകൃഷ്ണ മതാനുയായിയായ ഈ ഗ്രന്ഥകർത്താവ് അനുനിമിഷം നമ്മെ അനുസ്മരിപ്പിച്ചുകൊണ്ടു് ധാർമ്മികജീവിതം സർവ്വവ്യക്തികൾക്കും അനുപേക്ഷണീയമാണെന്നു് 'ധർമ്മോ രക്ഷതി രക്ഷിതഃ' എന്ന ഭാഗത്തെ വിവരിച്ചുകൊണ്ടു് ഈ ചെറുപുസ്തകത്തെ ഉപസംഹരിക്കുന്നു. വിവിധങ്ങളായ മോഹങ്ങളിൽ പെട്ടു വലയുന്ന ജനങ്ങളുടെ ശ്രദ്ധയെ ആർഷഗ്രന്ഥങ്ങളിലേക്കു് തിരിച്ചുവിടുവാനുള്ള ശ്രീ സ്വാമികളുടെ പ്രയത്നത്തെ ഞങ്ങൾ സർവ്വഥാ അഭിനന്ദിച്ചുകൊള്ളുന്നു.

## 2. നക്ഷത്രപ്പാന.

പ്രസാധകൻ: ജ്യോതിഷവിദ്വാൻ, എം. കൃഷ്ണൻപോററി, കരകുളം

ശ്രീ സുബ്രഹ്മണ്യസ്തോത്രരൂപമായ മംഗളം, പ്രസാധകന്റെ കുടുംബചരിത്രം, കരകുളം ജ്യോതിഷകലാലയത്തിൽനിന്നും പ്രസിദ്ധപ്പെടുത്തിയിട്ടുള്ള ജ്യോതിഃശാസ്ത്രപരങ്ങളായ ഗ്രന്ഥങ്ങളുടെ വിഷയസൂചി, മനുഷ്യന്റെ മരണലക്ഷണങ്ങളെക്കുറിച്ചു പ്രതിപാദിക്കുന്ന മൃത്യുകാലജ്ഞാനം, തിരുവാതിര തീക്കട്ടപോലെ, കാർത്തിക കൈപട്ടപോലെ, അശ്വതി അശ്വമുഖംപോലെ, എന്നീ രീതിയിൽ നക്ഷത്രങ്ങളെ നോക്കിയാൽ തിരിച്ചറിയുവാനുതകുന്ന നക്ഷത്രപ്പാന എന്നിവ അടങ്ങിയതാണ് ഈ ലഘുഗ്രന്ഥം.

വേദാംഗമായ ജ്യോതിഃശാസ്ത്രപ്രചരണത്തിനു വേണ്ടി സ്വജീവിതം സമർപ്പിച്ചിട്ടുള്ള ഒരു വ്യക്തിയാണ് ശ്രീ. കൃഷ്ണൻപോററി. ജ്യോതിഷസംബന്ധികളായ പഴയ ഗ്രന്ഥങ്ങൾ തേടിപ്പിടിച്ചു പ്രസിദ്ധപ്പെടുത്തിയും, ലേഖനങ്ങൾ എഴുതിയും, ജ്യോതിഷകാര്യാലയം സ്ഥാപിച്ച് ഭാരതീയ കലാശാസ്ത്രങ്ങളേയും ജ്യോതിഷശാസ്ത്രത്തേയും അഭിവൃദ്ധിപ്പെടുത്തുവാൻ നിരന്തരപരിശ്രമം ചെയ്തുവരുന്ന ജ്യോതിഷവിദ്വാൻ എം. കൃഷ്ണൻപോററി അവർകളുടെ പ്രവർത്തനങ്ങളെ ഞങ്ങൾ അഭിനന്ദിച്ചുകൊള്ളുന്നു.

പ്രബുദ്ധകേരളം

ഒക്ടോബർ 1963

# പ്രബുദ്ധകേരളം

ഉത്തിഷ്ഠത! ജാഗ്രത! പ്രാപ്യ വരാൻ നിബോധത!

വിദ്യയാ അമൃതം അശ്നുതേ




കാലടി [എറണാകുളം ഡിസ്ട്രിക്റ്റ്] കേരളം

# അറിയിപ്പ്

## പ്രബുദ്ധകേരളം തൃശ്ശൂരിലേക്കു മാറുന്നു.

1964 ജനവരിലക്കം മുതൽ പ്രബുദ്ധകേരളം സൌകര്യാർത്ഥം തൃശ്ശൂർ വിലങ്ങനിലുള്ള ശ്രീരാമകൃഷ്ണാശ്രമത്തിൽനിന്നു് പ്രസിദ്ധപ്പെടുത്തുന്നതാണു്. 1964 മുതലുള്ള വരിസംഖ്യയും, ലേഖനങ്ങളും, പരസ്യങ്ങളും മാററത്തിനുള്ള പത്രങ്ങളും എഴുത്തുകുത്തുകളും **"മാനേജർ അല്ലെങ്കിൽ എഡിററർ, പ്രബുദ്ധകേരളം, വിലങ്ങൻ, പുറനാട്ടുകര P. O., തൃശ്ശൂർ-2"** എന്ന മേൽവിലാസത്തിൽ അയയ്പ്പാൻ അപേക്ഷ. പ്രബുദ്ധകേരളത്തിന്റെ എല്ലാ ചുമതലകളും ബാദ്ധ്യതകളും 1964 ജനവരി മുതലുള്ളതു് വിലങ്ങൻ, ശ്രീരാമകൃഷ്ണാശ്രമത്തിൽ നിന്നും ഏറെറടുക്കുന്നതാണു്".

എന്നു്,

മാനേജർ,

പ്രബുദ്ധകേരളം.

കാലടി,
1-10-'63.




# പ്രബുദ്ധകേരളം

വാല്യം 48 | 1963 ഒക്ടോബർ | ലക്കം 10


## അമൃതവാണി

1 ധ്യാതോഽസി നോ മധുരിപോ ന ച കീർത്തിതോഽസി
നൈവ സ്തുതോഽസി ന കഥാപി കൃതാ ത്വദീയാ
ഭക്ത്യാ ഗുണൈരപി മയാ ന ച പൂജിതോഽസി
തത്രാപി മേ കുരു ദയാം ശരണാഗതസ്യ. .

2 കസ്യേദപത്സ്യത രുചിർവിരസാവസാനേ
സ്തോകസ്ഥിതാവനുചിതപ്രഭവേ ഭവേസ്മിൻ
നാരായണസ്മൃതികഥാമൃതപാനഗോഷ്ഠീ
ചേതോവിനോദനമിയം യദി നാമ ന സ്യാത്.

3 യാദൃങ്മനോഽഭിരമതേ തരുണീഷു പുംസാം
താദൃശ്യതിപ്രവരചക്രധരേ രമേത
തത്കോ ഭവാംബുധിനി ദുഃഖമഹോർമിവേഗ-
മുല്ലങ്ഘ്യ ധാമ പരമം പുരുഷോ ന യായാത്.

4 യാദൃശം ജനമനഃ പരനാര്യാം
യാദൃശം പരധനഗ്രഹണേഷു
താദൃശം യദി ഭവേജ്ജഗദീശേ
മോക്ഷവസ്തു കിമു തിഷ്ഠതി ദൂരേ.

5 പാപഃ ഖലോഽയമിതി നാർഹസി മാം വിഹാതും
കിം രക്ഷയാ കൃതമതേരകുതോഭയസ്യ
യസ്മാദസാധുരധമോഽഹമപുണ്യകർമ്മാ
തസ്മാത്തവാസ്മി സുതരാമനുകമ്പനീയഃ

6 നാദായി ദാനമയി നൈവ തപോ വ്യധായി
നാസേവി തീർത്ഥദിഗസാധ്യതരഃ സമാധിഃ
തത് കാ പരത്ര ഗതിരസ്ത്വനവാപ്തപുണ്യ-
ജ്ഞാനസ്യ മേ ഭവ ഭവത് സ്മൃതിമന്തരേണ.

7 ജാതൌ ജാതൌ പഥി പഥി തഥാ മന്ദിരേ മന്ദിരേഽഹം
ത്വത് സ്തോതാ സ്യാം ത്വയി രതിപരസ്ത്വത് പ്രധാനസ്ത്വദർത്ഥീ
മാഭൂദേവ വ്യപഗതഫലഃ കാലലേശോഽപി യസ്മി-
ന്നന്യാസക്താ ഭവദനുമതൌ മന്ഥരാ ഭാരതീ സ്യാത്.

8 യസ്യാ ബീജമഹംകൃതിർ ഗുരുതരം മൂലം മമേതി ഗ്രഹോ
നിത്യം ത്വ സ്മൃതിരങ്കുരഃ സുതസുഹൃജ്ജ്ഞാത്യാദയഃ പല്ലവാഃ
സ്കന്ധോ ദാരപരിഗ്രഹഃ പരിഭവഃ പുഷ്പം ഫലം ദുർഗതിഃ
സാ മേ ത്വത്സ്മൃതിസത്ക്രിയാപരശുനാ തൃഷ്ണാലതാ ലൂയതാം.

(1) അല്ലയോ മധുരിപോ, ഞാൻ അങ്ങയെ ധ്യാനിച്ചില്ല. അവിടത്തെ കീർത്തനവും ചെയ്തില്ല. അങ്ങയെ സ്തുതിച്ചതുമില്ല. അങ്ങയെപ്പററി സംസാരിച്ചതുകൂടിയില്ല. ഭക്തിപൂർവ്വം കറുകപ്പുല്ലുകൊണ്ടുപോലും അങ്ങയെ പൂജിച്ചില്ല. ഇങ്ങിനെയെല്ലാമാണെങ്കിലും ശരണാഗതനായ എന്നിൽ ദയചെയ്താലും. (2) ഈ ജന്മം അന്ത്യസമയത്തു് ദുഃഖം തരുന്നതാണ്. ചുരുങ്ങിയ കാലത്തേക്ക മാത്രമേ അതിന്ന നിലയുള്ളു. അതിന്റെ ഉത്പത്തിയും അനുചിതമായ രീതിയിലാണ്. മനസ്സിന്ന സന്തോഷം നൽകുന്ന നാരായണസ്മരണം, ഭഗവത്കഥാമൃതപാനം, ഭക്തസംഭാഷണം ഇവയിൽ മനസ്സ് രമിക്കുന്നില്ലെങ്കിൽ ആൎക്കാണ് ജീവിതത്തിൽ രുചിയുണ്ടാവുക? (3) യുവാക്കളുടെ മനസ്സ് തരുണികളിൽ രമിക്കുന്നു. അതേപ്രകാരം ചക്രായുധനിൽ മനസ്സു രമിക്കുകയാണെങ്കിൽ ദുഃഖരൂപമായ അലകൾ ആഞ്ഞടിക്കുന്ന സംസാരസാഗരം കടന്ന് ഏതൊരു പുരുഷനാണ് പരമധാമത്തിലെത്താത്തതു്? (4) ജനങ്ങളുടെ മനസ്സ് ഏതു പ്രകാരമാണോ പരനാരികളിലും പരധനഗ്രഹണത്തിലും ആശപ്പെടുന്നതു് അതുപോലെ ജഗദീശ്വരനിൽ ഔത്സുക്യമുള്ളതായിത്തീൎന്നാൽ പിന്നീട് മോക്ഷം ദൂരത്തിലുള്ള വസ്തുവായിത്തീരുമോ? (5) ഇവൻ പാപിയാണ്, ഖലനാണ് എന്നു വിചാരിച്ച് എന്നെ തള്ളിക്കളയരുതേ. ജ്ഞാനസമ്പന്നനും, ഭയരഹിതനുമായ ഒരുവനെ രക്ഷിക്കുവാൻ വേണ്ടി പ്രയത്നം ചെയ്യുന്നതുകൊണ്ട് എന്തു പ്രയോജനം? ഞാൻ അസാധുവും, അധമനും പുണ്യഹീനനുമായതുകൊണ്ടുതന്നെ അങ്ങയുടെ അനുകമ്പ അധികം അർഹിക്കുന്നു. (6) ഞാൻ ദാനം ചെയ്തില്ല, ഒട്ടുംതന്നെ തപസ്സനുഷ്ഠിച്ചില്ല, തീൎത്ഥയാത്രയും നടത്തിയില്ല. സമാധിയാണെങ്കിൽ കുറേക്കൂടി അസാധ്യം. അതുകൊണ്ട് അല്ലയോ ഈശ്വര, ജ്ഞാനമാകട്ടെ പുണ്യമാകട്ടെ നേടിയിട്ടില്ലാത്ത എനിക്ക് ഭഗവത്സ്മരണയല്ലാതെ പരലോകത്തിലേക്ക് എന്തൊരു സമ്പാദ്യമാണുള്ളത്? (7) എത്ര ജന്മമെടുത്താലും ഏതെല്ലാം വഴിയിൽക്കൂടി സഞ്ചരിച്ചാലും ഏതെല്ലാം ക്ഷേത്രങ്ങളിൽ പോയാലും ഞാൻ അവിടത്തെ മഹിമ പുകഴ്ത്തുന്നവനായും അങ്ങയിൽ അത്യന്തം പ്രീതിയുള്ളവനായും അങ്ങു മാത്രമാണ് എല്ലാത്തിലും മുഖ്യം എന്നു ബോധമുള്ളവനായും അങ്ങയെ മാത്രം അഭിലഷിക്കുന്നവനായും തീരട്ടെ. ഇപ്രകാരമ

ല്ലാതെ അന്യവിഷയങ്ങളിൽ മനസ്സു് ആസക്തമാക്കി ഭഗവദാജ്ഞക്കു് വിരുദ്ധമായി യാതൊന്നും ഉച്ചരിക്കാതെ അല്പംപോലും കാലം നിഷ്ഫലമാകാതെ എന്റെ ജീവിതം ആയിത്തീരട്ടെ. (8) തൃഷ്ണ ഒരു ലതപോലെയാണ്. അതിന്റെ ബീജം അഹങ്കാരം, വേരു് എന്റേതെന്ന നിർബ്ബന്ധമായ പററ്. അതേപ്പററിയുള്ള നിത്യസ്മരണയാണു് മുള. പുത്രമിത്രബന്ധുക്കൾ തളിരുകൾ, വിവാഹം അതിന്റെ ശാഖ, പരിഭവം പുഷ്പം, ദുർഗ്ഗതി ഫലവും. ഈ ലതയെ ഭഗവത് സ്മരണയും സത്കർമ്മങ്ങളുമാകുന്ന കോടാലികൊണ്ടു് എന്നിൽനിന്നും അറുത്തു മാററപ്പെടട്ടെ!

—സുഭാഷിതാവലിയിൽ നിന്നു്

---

# ധർമ്മം

(സപ്തെംബറിൽനിന്നും തുടർച്ച)

സ്വാമി വിമലാനന്ദ

വെറും കെട്ടിടമല്ല ഗൃഹം, ഗൃഹിണിയാണ് വാസ്തവത്തിൽ ഗൃഹം എന്നു് ഇതിഹാസം പറയാൻ കാരണം ഉത്തമഗൃഹിണി പല ഉടമകളെക്കൊണ്ടു് ഭവനം നിറയ്ക്കാൻ ശ്രമിക്കാതെ തന്റെ സന്താനങ്ങളെ ശീലസമ്പന്നന്മാരായും ശുഭാചാരയുക്തന്മാരായും ധർമ്മനിഷ്ഠരായും വളർത്തുന്നതിനു് അശ്രാന്തപരിശ്രമം ചെയ്യും എന്നുള്ളതുതന്നെയാണ്. മാതാവിന്റെ മുഖ്യകൃത്യം സന്താനങ്ങൾക്കു് ബുദ്ധിവികാസവും സദാചാരവും കാര്യസാമർത്ഥ്യവും പ്രത്യുൽപ്പന്നബുദ്ധിയും നൽകുന്ന പരിശീലനം കൊടുക്കുക എന്നുള്ളതുതന്നെയാണ്. ഇത്തരത്തിലുള്ള ഗൃഹലക്ഷ്മിമാർ വിചാരിച്ചെങ്കിൽ മാത്രമേ ജനസമുദായത്തിൽ ഉത്തമസംസ്കാരം നിലനിറുത്തിക്കൊണ്ടുപോകാൻ സാധിക്കൂ. ഈ കൃത്യം മാതാക്കന്മാരെപ്പോലെ പിതാക്കന്മാർക്കു മാത്രം നിർവ്വഹിക്കാൻ അവരുടെ നിലപാടു് മിക്കവാറും അനുവദിക്കുകയില്ല. "പരസ്പരതപഃസമ്പത് ഫലായിതപരസ്പരൌ പ്രപഞ്ചമാതാപിതരൌ പ്രാഞ്ചൌ ജായാപതീ സ്തുമഃ" എന്നു കുവലയാനന്ദത്തിൽ അപ്പയ്യദീക്ഷിതർ ശിവനും പാർവ്വതിയും പരസ്പരം തപോഫലമായി ലഭിക്കപ്പെട്ടിട്ടുള്ളവരാണെന്നു് പറയുമ്പോൾ ആദിദമ്പതിമാരെപ്പോലെ പിന്നീടുള്ളവരും ഈശ്വരോപാസനാരൂപമായ തപസ്സുകൊണ്ടു് പരസ്പരം വേണ്ട ഗുണങ്ങളെ സമ്പാദിക്കേണ്ടതാണെന്നു സൂചിപ്പിച്ചിരിക്കുന്നു.

ഭക്തിമാർഗ്ഗത്തിലുള്ള ഈ സാമീപ്യവും സാധനാനുഷ്ഠാനത്തിലുള്ള സമുൽസുകതയും ദമ്പതികളുടെ സന്നികൃഷ്ടവും സഫലവുമായ ബന്ധത്തെ കാണിക്കുന്നു. പത്നിമാർ അവരുടെ ഭർത്താക്കന്മാർ ഭഗവത്പ്രവണന്മാരായിത്തീരുന്നതിനു് കഴിയുന്ന പ്രയത്നം ചെയ്യണം. ഇല്ലാത്തപക്ഷം അവർ ക്രൂരന്മാരും കർക്കശന്മാരും സ്വാർത്ഥലോലുപന്മാരുമായി തീർന്നേക്കാം. അതുപോലെതന്നെ പതിയും തന്റെ പത്നി സന്മാർഗ്ഗനിഷ്ഠയിലും ഈശ്വരഭക്തിയിലും താൽപ്പര്യമുള്ളവളായിത്തീരുന്നതിനു വേണ്ടി കഴിവുള്ളതെല്ലാം ചെയ്യണം. ഈശ്വരഭക്തിയും ധർമ്മരുചിയും ഇല്ലാത്ത സ്ത്രീ ചപലയും സദ്ഗുണവിഹീനയും ആയിത്തീരുന്നു. ശ്രദ്ധയും ഭക്തിയും ഉള്ള വധൂവരന്മാർ ഉത്തമപുത്രസമ്പത്തിൽ ആനന്ദം ലഭിക്കുന്നു. ഭഗവാൻതന്നെ അവരുടെ പുത്രനായി ജനിക്കുന്നു.

ഗൃഹസ്ഥന്റെയും ഗൃഹിണിയുടെയും ആന്തരമായ ഐക്യം അഭേദ്യമായ ഒരു ബന്ധമാണ്. ഈശ്വരേച്ഛകൊണ്ടുണ്ടാകുന്ന ഈ ബന്ധം വേർപെടുത്തുന്നതിനു് മരണമോ മരണതുല്യമായ വേറെയെന്തെങ്കിലും കാരണമോ ഉണ്ടായാലേ സാധിക്കൂ എന്നോർക്കണം. ധാർമ്മികമായ വിവാഹത്തിന്റെ രണ്ടാമത്തെ ലക്ഷണം പരസ്പരാവ്യഭിചാരിത്വം ആണ്. മൂന്നാമതായി സുപുത്രന്മാരുടെയും സുപുത്രികളുടെയും ജനനവും അവരുടെ ശ്രേഷ്ഠമായ രീതിയിലുള്ള വളർത്തലും ഗാർഹസ്ഥ്യ

ത്തിൻെറ ലക്ഷ്യമാണ്. പുത്രന്മാർ നാലുതരമാണെന്നു് ശാസ്ത്രജ്ഞന്മാർ പറയുന്നു—ജാതൻ, അനുജാതൻ, അതിജാതൻ, അവജാതൻ എന്നിങ്ങിനെ. മാതൃസമമായ ഗുണമുള്ളവൻ ജാതൻ, പിതൃതുല്യഗുണമുള്ളവൻ അനുജാതൻ, പിതാവിലുമധികഗുണസമ്പന്നൻ അതിജാതൻ, രണ്ടുപേരുടേയും ധർമ്മമൊന്നുമില്ലാത്തവൻ അവജാതൻ. പുണ്യശാലിയായ ഒരു ജീവനു് ജന്മം മൂലം ഈ ലോകത്തിൽ ആയുഷ്കാലം മുഴുവൻ ആത്മശ്രേയസ്സിനു വേണ്ടിയും പരഹിതത്തിനു വേണ്ടിയും നിരന്തരം പ്രയത്നിക്കുന്നതിനു് ആവശ്യമായ ശരീരം ലഭിക്കുന്നതിനു് കാരണഭൂതന്മാരായ സൽഗൃഹികൾ എത്രയോ ധന്യന്മാരാണ്. ഇപ്രകാരമുള്ള പുത്രസൗഭാഗ്യം ലഭിക്കുന്നതിനു വേണ്ടി പതിപത്നിമാർ പരസ്പരം പാലിക്കേണ്ട ധർമ്മങ്ങളിൽ സർവ്വദാ അവർ ജാഗരൂകരായിത്തീരണം. പതിക്കു പത്നിയോടുള്ള മൃദുവും മധുരവും ആർജ്ജവസംയുക്തവും ശുഭവും ആയ ആചരണം എത്രമാത്രം പ്രധാനമാണോ അതുപോലെതന്നെ പത്നിക്കു് പതിയോടുള്ള ഭക്തിയും പ്രീതിയും വിധേയതയും ബോധനശക്തിയും പ്രധാനമായിട്ടുള്ളതുതന്നെയാണ്. പരസ്പരപ്രീതി ആത്മഗുണങ്ങളെ ആശ്രയിച്ചിരിക്കുന്ന പക്ഷം ഈർഷ്യയ്ക്കും വിദ്വേഷത്തിനും കാരണമാകുന്നതല്ല. നേരെമറിച്ച് സ്വഭാവഗുണത്തിൽ ദൃഷ്ടിവെയ്ക്കാതെ ശാരീരികമായ ആകർഷണത്തെ മാത്രം ആസ്പദമാക്കിക്കൊണ്ടുള്ള പ്രീതി, ഈർഷ്യ, വിദ്വേഷം തുടങ്ങിയ ദോഷങ്ങളെ ഉളവാക്കിതീർക്കുന്നു.

അരുന്ധതീവസിഷ്ഠന്മാരുടേയും ലക്ഷ്മീനാരായണന്മാരുടേയും ഭവാനീശങ്കരന്മാരുടേയും ആദർശം സംസ്കൃതഹൈന്ദവഹൃദയത്തിൽ പ്രതിഫലിക്കാതെയിരുന്നിട്ടില്ല. ശിവനെപ്പററി വിചാരിക്കുമ്പോൾ അർദ്ധനാരീശ്വരൻ എന്ന ഭാവന ഗാർഹസ്ഥ്യജീവിതത്തിൻെറ ധ്രുവനക്ഷത്രമായി കരുതാവുന്നതാണ്.

ഞാൻ ഗർഭത്തിലിരിക്കുമ്പോൾ എൻെറ മാതാവു് കോപവർജ്ജിതയായിരുന്നു എന്നു് ശ്രീബുദ്ധൻ പ്രസ്താവിച്ചു. വിശുദ്ധനായ അസ്സറിയിൽ അദ്ദേഹം ഗർഭത്തിലിരിക്കുമ്പോൾ തൻെറ മാതാവായ മോണിക്കാ തന്നെ ഈശ്വരസേവയ്ക്കായി സമർപ്പിച്ചതുകൊണ്ടു് ഭഗവാൻെറ മാധുര്യം ഗർഭത്തിൽ വെച്ചുതന്നെ തനിക്കു അനുഭവമായി എന്നു് തൻെറ ഗ്രന്ഥത്തിൽ പ്രസ്താവിച്ചിരിക്കുന്നു. ഗർഭിണിയായ മാതാവു് ഈശ്വരപരായണയായി വ്രതോപവാസാദികളിലും ഉപാസനയിലും നിരതയായിരുന്നു് ജാതമാത്രനായ ശിശുവിനെ ഈശ്വരസേവയ്ക്കായി സമർപ്പിക്കുന്ന പക്ഷം താദൃശസന്താനങ്ങളും ധാർമ്മികന്മാരായിത്തീരുമെന്നു് ഭക്തചരിത്രം ഘോഷിക്കുന്നു. "വരമേകോ ഗുണീ പുത്രോ ന ച മൂർഖശതൈരപി." എന്നുള്ള പഞ്ചതന്ത്രത്തിലെ വചനം പല മാതാപിതാക്കന്മാരും പലപ്പോഴും ആലോചിച്ചിട്ടുള്ള ഒരു സത്യമാണ്. "ന്യായാർജിതധനഃ തത്വജ്ഞാനനിഷ്ഠോऽതിഥിപ്രിയഃ। ശ്രാദ്ധകൃത്സത്യവാദീ ച ഗൃഹസ്ഥോऽപി വിമുച്യതേ॥" എന്നു യാജ്ഞവല്ക്യമഹർഷി മോക്ഷാർഹനായ ഗൃഹസ്ഥനെ വർണ്ണിച്ചതു സ്മരണീയമാണ്.

ഗൃഹസ്ഥനാകട്ടെ വിഷയഭോഗത്തിൽനിന്നും സമ്പൂർണ്ണം നിവർത്തിക്കാൻ ബാധ്യതപ്പെട്ടവനല്ലെങ്കിലും അത്യന്താസക്തനാവാൻ പാടില്ല. സർവ്വസംഗപരിത്യാഗത്തെക്കാൾ മിതഭോഗിയായിരിക്കുക എന്നതു് പലക്കും കുറേക്കൂടി പ്രയാസമായിതോന്നിയേക്കാം. വിവാഹംതന്നെ ഉച്ഛൃംഖലമായ ഭോഗലാലസയിൽനിന്നും മനുഷ്യനെ നിവാരണം ചെയ്യുന്നതിനുള്ള വ്യവസ്ഥിതിയാകയാൽ വിവാഹപരിധിയിലുള്ള ഭോഗം നിവാരണം ചെയ്യുന്നതു് അനിഷ്ടമായിത്തീരാവുന്നവക്കു് അത്യന്തസംയമം ആവശ്യകമല്ല. ഗൃഹസ്ഥനു സമ്പൂർണ്ണബ്രഹ്മചര്യം സാദ്ധ്യവും ആവശ്യവും ആകുന്ന സന്ദർഭങ്ങളിൽ സമ്പൂർണ്ണമായ മഹാവ്രതം പാലിക്കുന്ന പക്ഷം അതുകൊണ്ടു് അധികം ഉപകാരമുണ്ടാകുമെന്നതിൽ സംശയമില്ല. ആ വിധമുള്ള സന്ദർഭങ്ങളാണ് ദമ്പതികളിൽ ഒരുവക്കു സംഭവിക്കുന്ന രോഗഘട്ടം, കാര്യാർത്ഥം അനിവാര്യമായി വരുന്ന പ്രയാസം, വ്രതനിയമാദികൾക്കായി സങ്കല്പിക്കപ്പെടുന്ന ദിവസങ്ങൾ എന്നിവ എല്ലാം. ഈശ്വരസാക്ഷാൽകാരണത്തിന്നാവശ്യമായ പരിശുദ്ധി ബ്രഹ്മചര്യത്തിൽ നിന്നുമാണ് സിദ്ധിക്കുന്നതു് എന്നു്

പ്രധാനമതങ്ങൾ എല്ലാം ഘോഷിക്കുന്നു. പ്രാചീനഭാരതത്തിൽ പുരുഷൻ സ്ത്രീയെക്കാൾ ജന്മനാ ശ്രേഷ്ഠനാണെന്നു സർവ്വത്ര വർണ്ണിക്കുന്നു എന്നതു ശരിയല്ല. ബൃഹത്സംഹിതയിലെ ഈ പദ്യങ്ങൾ കാണുക:— പ്രബ്രൂത സത്യം കതരോംഗനാനാം ദോഷസ്സ യോനാചരിതോ മനുഷ്യൈഃ! ധാർഷ്ട്യേന പുംഭിഃ പ്രമദാ നിരസ്താഃ ഗുണാധികാസ്താ മനുനാത്ര ചോക്തം|| ജായാ വാസസ്യാജ്ജനിത്രീവാസസ്യാത് ഭവസ്ത്രീകൃതോ നൃണാം। ഹേ കൃതഘ്നാസ്തയോർനിന്ദാം കുർവതാം വഃ കുതഃ സുഖം||.

ഭോഗലമ്പടനായ ഒരുവന്നു് തന്റെ പത്നിയിൽനിന്നും നിഷ്കളങ്കമായ സതീധർമ്മം ആശിക്കാൻ പ്രയാസമാണ്. ഗുരുവായും ആദർശമായും വർത്തിക്കേണ്ട പതി സഹധർമ്മിണിയോടു ധർമ്മയുക്തമായി വ്യവഹരിക്കാത്ത പക്ഷം സഹധർമ്മിണിയിൽനിന്നും അപ്രതീക്ഷിതമായ പെരുമാററം ലഭിക്കുന്നതിൽ ആശ്ചര്യമില്ല. സഹധർമ്മിണിയാകട്ടെ സാധ്വീധർമ്മങ്ങളെല്ലാം നിഷ്കളങ്കമായി പാലിക്കേണ്ട അത്യാവശ്യമുണ്ടു്. അതിൽ കളങ്കമുണ്ടാകുന്ന എല്ലാ സന്ദർഭങ്ങളെയും പരിഹരിക്കണം. പതിവ്രതയെ ബഹുമാനിക്കുന്നതുകൊണ്ടു് പുരുഷന്റെ ആയുസ്സ് വർദ്ധിക്കുന്നു. "പതിവ്രതാപ്രണാമേന പുംസാം ആയുർവിവർദ്ധതേ" എന്നു് പ്രാചീന ഗ്രന്ഥങ്ങളിൽ സുചരിത്രകളുടെ മഹത്വം സൂചിപ്പിച്ചിരിക്കുന്നു.

പതിവ്രതയായ ഒരു സ്ത്രീ പരപുരുഷന്റെ പ്രശംസയും ഔത്സുക്യവും ആകർഷിക്കുന്നില്ല. തന്റെ ഭർത്താവിനെ നിന്ദിക്കുകയും തന്നെ സ്തുതിക്കുകയും ചെയ്യുന്ന ഒരുവന്റെ ദർശനം കൂടി സതിയായ സഹധർമ്മിണി സഹിക്കുന്നില്ല. അപ്രകാരമുള്ള സ്തുതിയിൽ അനുമോദിക്കുന്നപക്ഷം അതു് ആത്മനാശത്തിനു കാരണമായിത്തീരുന്നു. പരിശുദ്ധവും വിനയപൂർണ്ണവും സപ്രയോജനവുമായ സംഭാഷണങ്ങളിൽ മാത്രമേ അന്യരോടു ഉത്തമസ്ത്രീ ശ്രദ്ധ കാണിക്കുന്നുള്ളു.

ആരെങ്കിലും എന്തിനെയെങ്കിലും സ്തുതിച്ചാൽ സ്തുതിക്കപ്പെടുന്ന വസ്തുവിൽ അവർക്കു് ആന്തരമായ അഭിലാഷമുണ്ടെന്നു സ്പഷ്ടം. പതിഗതപ്രാണയായ പത്നി അതുകൊണ്ടു് അന്യരുടെ അപേശലവചനങ്ങളിൽ ഒരിക്കലും ശ്രദ്ധിക്കുകയില്ല.

സുമംഗലികളായിട്ടുള്ള സ്ത്രീകൾ ഭർത്തൃസമീപത്തിലും ഭർത്താവിന്റെ ആവശ്യപ്രകാരവും മാത്രമേ വസ്ത്രാലങ്കാരാദികളിൽ അധികശ്രദ്ധ കാണിക്കുവാൻ പാടുള്ളു. പ്രോഷിതാവസ്ഥയിൽ ഇപ്രകാരം ചെയ്യുന്നതു് ഉചിതമല്ല. പ്രായം അനുസരിച്ചുണ്ടാകേണ്ട വസ്ത്രധാരണരീതിയിലുള്ള വ്യത്യാസങ്ങൾ സ്വീകാര്യം തന്നെയാണു്.

രണ്ടുപേർ തമ്മിലുള്ള സഖ്യത്തിൽ ഈർഷ്യയും അസൂയയും സ്നേഹാധിക്യത്തിന്റെ സൂചകങ്ങളാണെന്നു ഗണിക്കാൻ പാടില്ല. ഈ ദോഷങ്ങൾ ആത്മഗുണങ്ങളിൽ ശ്രദ്ധിക്കാതെ ബാഹ്യാകർഷണങ്ങളിൽ മാത്രം മോഹിക്കുന്നവർക്കു വരുന്നവയാണു്. പാതിവ്രത്യം ഭാര്യയിൽനിന്നും അഭിലഷിക്കുന്ന ഭർത്താക്കന്മാർ ഏകപത്നീവ്രതധരന്മാരായിരിക്കണം. മാനവജാതിയുടെ പ്രഥമപിതാവായ മനു പ്രജാവിശുദ്ധിക്കായി സ്ത്രീകളെ പ്രത്യേകം സംരക്ഷിക്കേണ്ടതാണെന്നു പറഞ്ഞശേഷം, "പതിം യാ നാഭിചരതി മനോവാഗ്ദേഹസംയതാ സാ ഭർത്തൃലോകാനാപ്നോതി സദ്ഭിഃ സാധ്വീതിയോച്യതേ" എന്നു സാധ്വീഗുണം വർണ്ണിച്ചു. പുരുഷന്മാരുടെ പര്യവേക്ഷണംകൊണ്ടു സ്ത്രീ സുരക്ഷിതയാകുന്നില്ല എന്നാണു് അദ്ദേഹം പറയുന്നതു്. അദ്ദേഹം "അരക്ഷിതാ ഗൃഹേ രുദ്ധാഃ പുരുഷൈരാപ്തകാരിഭിഃ ആത്മാനമാത്മനാ യാസ്തു രക്ഷേയുസ്താഃ സുരക്ഷിതാഃ" എന്നുള്ള മഹത്തായ നിഗമനം ചെയ്യുന്നു. ഒടുവിൽ ഇങ്ങിനെ ഉദ്ബോധിപ്പിക്കുന്നു: അന്യോന്യസ്യാവ്യഭിചാരോ ഭവേദാ മരണാന്തികഃ ഏഷ ധർമ്മഃ സമാസേനജ്ഞേയഃ സ്ത്രീപുംസയോഃ പരഃ! തഥാനിത്യം യതേയാതാം സ്ത്രീപുംസൌ തു കൃതക്രിയൌ യഥാ നാഭിചരേതാം തൌ വിയുക്താവിതരേതരം||.

പതിവ്രതയായ വിധവ ഒരിക്കലും തന്റെ സൌന്ദര്യവും ലാവണ്യവും അന്യർ അനുമോദിക്കത്തക്ക

വിധമാക്കിത്തീക്കണമെന്നാഗ്രഹിക്കുന്നില്ല. വിനീതയും വിശുദ്ധയുമായിട്ടുള്ള സുചരിത്രയുടെ ജീവിതം ഈശ്വരപ്രീത്യർത്ഥം മാത്രമായിട്ടാണ്.

സ്ത്രീയായാലും പുരുഷനായാലും ദമ്പതികളുടെ പരസ്പരസംതൃപ്തിക്കു നിസർഗ്ഗമായ രൂപശോഭ മാത്രം മതിയാവും. പല പക്ഷികളെ ഒന്നിച്ചു കരുക്കിലാക്കാനുള്ള ഒരുക്കമാണെങ്കിൽ മാത്രമേ സ്ത്രീപുരുഷന്മാർ തല്ക്കാലത്തേക്കു മാത്രം വിലയേറിയ വസ്ത്രാഭരണാദികൾ വായ്പ വാങ്ങിക്കുന്നവയിൽനിന്നുമുണ്ടാകുന്ന ആകർഷണീയത സമ്പാദിക്കേണ്ടതായുള്ളു. രൂപാകർഷണം ദൃഷ്ടിമേളനം മുഖോല്ലാസം ആദ്യം അഭിമാനിക്കുന്ന സുരക്ഷിതമിതഭാഷണം ഇവയാണ് പലപ്പോഴും വിലക്കപ്പെട്ടിട്ടുള്ള അതിപരിചയത്തിൽ അവസാനിക്കുന്നത്. ഘൃതകുംഭസമാ നാരീ വഹ്നികുണ്ഡസമഃ പുമാൻ എന്ന ശാസ്ത്രവചനം നിശ്ചിതമാണ്. മാരനായ മന്മഥനോടു കളിക്കുകയും മുറിവേല്ക്കാതെ പിന്തിരിക്കയും പ്രയാസമാണ്. ആത്മരക്ഷയേക്കാൾ വലിയ രക്ഷയില്ല. തത്ക്രതു ന്യായം ആത്മരക്ഷയ്ക്കാവശ്യമാണ്. ഒരുവൻ തന്റെ നിശ്ചയംപോലെ ആയിത്തീരുന്നു എന്നതാണ് ആ ന്യായത്തിന്റെ സാരം. ഹേമചന്ദ്രസൂരിയുടെ രണ്ടു പദ്യങ്ങളാണിവ.— വിക്രമാക്രാന്തവിശ്വോ/പി പരസ്ത്രീഷു രിരംസയാ। കൃത്വാ കുലക്ഷയം പ്രാപ നരകം ദശകന്ധരഃ॥ ലാവണ്യപൂർണ്ണായവാം പദം സൌന്ദര്യസമ്പദാം। കലാകലാപകുശലാമപി ജഹ്യാത് പരസ്ത്രിയം॥. ഇതു ഗൃഹസ്ഥന്റെ ബ്രഹ്മചര്യാംഗമാണെന്നു നേരത്തേ നിർദ്ദേശിച്ചു. മററു മൂന്നാശ്രമസ്ഥർക്കും നിയമമായി സ്ത്രീണാം നിരീക്ഷണ സ്പർശസല്ലാപക്ഷ്വേഡനാദികം പ്രാണിനോ മിഥുനീഭൂതാ നഗൃഹസ്ഥോ വിവർജയേത്॥ എന്നു ശാസ്ത്രമുദ്ബോധിപ്പിക്കുന്നുമുണ്ട്.

സധവയായിരിക്കുമ്പോൾ പവിത്രപ്രേമത്തോടെ ജീവിച്ച സതി ഭർത്തൃവിയോഗത്തിനുശേഷവും പവിത്രയായിത്തന്നെയിരിക്കുന്നു. ധാർമ്മികത്വം വെടിയുന്നില്ല. ജീവത് ഭർത്തൃക അനന്യമനസ്കയായി ഭർത്തൃസ്നേഹപരായണയായി കാണപ്പെടുന്നത് വലിയ ആശ്ചര്യമല്ല. ഈ നിരന്തരമായ പതിപ്രീതി ഭർത്തൃവിയോഗത്തിനുശേഷം അന്യാഭിലാഷശൂന്യമായിരിക്കത്തക്കവിധം പ്രബലമായിരിക്കുക എന്നുള്ളത് വിരളമായി. ചില സതീമണികളിൽ മാത്രമേ കാണുകയുള്ളു. വൈധവ്യധർമ്മം അതിനാൽ ശോഭിക്കുന്നു. ഭർത്താവിൽനിന്നും ഭരണവും പോഷണവും ലഭിക്കുമ്പോൾ ആസ്തിക്യബുദ്ധിയും ഭഗവൽസേവാപരായണതയും ഉണ്ടാകുന്നത് സാധാരണമാണ്. നിരാലംബയായ മൃതഭർത്തൃക ഭഗവദേകശരണയായി ഈശ്വരാർപ്പിതപ്രാണയായി ജീവിക്കുന്നത് മഹത്തായ സംഗതിയാണ്. പുത്രവതികളായ വിധവകൾ സന്താനങ്ങളിൽനിന്നും വിയുക്തകളായി അവർക്കുവേണ്ട അറിവും പരിശീലനവും ജീവനവും നൽകുന്ന വിഷയത്തിൽ പരാങ്മുഖത കാട്ടുന്നത് വലിയ അധർമ്മമാണ്—ഇപ്രകാരം ചെയ്യാത്തപക്ഷം ദേവർഷിപിതൃക്കളോടുള്ള ഋണത്തിൽനിന്നും അവർ മുക്തകളാകുന്നില്ല. സ്വതന്ത്രജന്മാക്കും സ്വകുടുംബാംഗങ്ങൾക്കും കഴിയുന്ന ഉപകാരം ചെയ്യാത്തവർ നാസ്തികശിരോമണികളാണ്. സന്താനങ്ങൾ പ്രാപ്തവയസ്കരായി സ്വകാര്യസമർത്ഥന്മാരായിത്തീർന്നാൽ സ്വഹൃദയത്തിലുള്ള വിഭക്തപ്രീതിയെല്ലാം ഒന്നുകൂടി ഗംഗൌഘംപോലെ ഭഗവൽപാദപത്മങ്ങളിലേക്കു പ്രവഹിപ്പിക്കണം. വിധവകൾ സാദ്ധ്യമാകുന്നിടത്തോളം വിക്ഷേപജനകങ്ങളായ ലൌകികവ്യവഹാരങ്ങളിൽ ഏർപ്പെടരുത്. കോർട്ടിൽ കേസ്സ് നടത്തുക, ജനക്കൂട്ടത്തിൽ തലമ വഹിക്കുക, ഇവയെല്ലാം ഭഗവദുപാസനായുക്തമായ ജീവിതത്തിനു പററിയവയല്ല. ആരാധനയും ഉപാസനയും മാത്രമാണ് വിധവയ്ക്കു യോജിച്ച ഉത്തമമാർഗ്ഗം. അവരുടെ സംഭാഷണവും ധർമ്മ്യമയമായിരിക്കണം. ഭർത്താവു ജീവിച്ചിരിക്കുമ്പോൾ മനുഷ്യരൂപത്തിൽ പരിമിതരീതിയിൽ പരിചരിച്ചിരുന്നു. മരണത്തിനുശേഷം അനന്തരൂപിയായി ഭഗവദ്രൂപത്തിൽ സേവിക്കുവാൻ അവസരം വന്നു എന്നു വിചാരിച്ച് നിരന്തരം ഭഗവൽധ്യാനത്തിലും കൈങ്കര്യത്തിലും അവർ സമയം കഴിക്കേണ്ടതാണ്.

ഗതഭർത്തൃകയുടെ ഭാവശുദ്ധി അന്യൂനമായിരിക്കണം. പൂർവ്വാനുഭൂതമായ വിഷയഭോഗത്തെ അനുസ്മ

രിച്ച് തൃപ്തിയടയുക എന്നുള്ളത് വിധവയായി സതീധർമ്മമനുഷ്ഠിക്കേണമെന്ന് വിചാരിക്കുന്ന സഹധർമ്മിണിക്കു തീരെ ഉചിതമല്ല. കൌമാരം മുതൽ നിയമപൂർവ്വം സംയതരായി ജീവിക്കുന്നവർക്ക് ആജന്മബ്രഹ്മചര്യം അതിദുഷ്കരമല്ല. ഉടവും ചതവും തീരെ പററീട്ടില്ലാത്ത പഴങ്ങൾ കച്ചിയിലോ ഇല കട്ടിയായി നിരത്തി അതിനുള്ളിലോ സൂക്ഷിക്കാൻ കഴിയും. ചതഞ്ഞതും മുറിഞ്ഞതുമായ പഴങ്ങൾ വൃത്തിയായി കഴുകി തേനിലോ പഞ്ചസാരയിലോ സൂക്ഷിച്ചാലേ അവ ചീയാതിരിക്കു. ഇപ്രകാരം സൂക്ഷിച്ചാൽ അവ അധികമധുരമാകയും ചെയ്യും. മൃതപത്നീകനായ ഗൃഹസ്ഥനും ഗതഭർത്തൃകയായ ഗൃഹിണിയും നിശ്ചയിക്കുന്ന പക്ഷം ധർമ്മാനപേതമായ ഭഗവൽഭക്തിരസാമൃതത്തിൽ അവരുടെ ജീവിതം അനഘമായും ഭദ്രമായും സൂക്ഷിക്കാൻ കഴിയും. അപ്രകാരമുള്ള ജീവിതം ഭാസുരതരമായിത്തീരുകയും ചെയ്യും.

സതി ഏതുവിധം സമയം ചിലവാക്കും എന്നു ചോദ്യമുണ്ടാവാം. വിനയവും ലജ്ജയുംകൊണ്ട് നമ്രഹൃദയയായ സതി ലോകമാന്യതയും അന്യരുടെ സ്തുതിവചനങ്ങളും വിക്ഷേപജനകങ്ങളായ ബാഹ്യകർമ്മങ്ങളും ത്യജിക്കുന്നു. എങ്കിലും സ്വഗൃഹത്തിലും പുറത്തും രോഗംകൊണ്ടും അവശതകൊണ്ടും പീഡിതരായി തന്റെ നോട്ടമർഹിക്കുന്നവരെ വേണ്ടവണ്ണം പരിചരിക്കുന്നു. ദുഃഖിതരെ സാന്ത്വനം ചെയ്യുന്നു. ബാലികകൾക്ക് ധർമ്മജീവിതത്തിൽ ഉപയുക്തമായ ഉപദേശം നൽകുന്നു. എന്നു മാത്രമല്ല സംയതവും നിരാഡംബരവും പവിത്രവുമായി ജീവിതത്തിൽ പ്രായംകുറഞ്ഞവർക്ക് അനുകരണീയകളായിത്തീരുന്നു. പരിശുദ്ധയും അൽപ്പവിഭവംകൊണ്ടു പരിതുഷ്ടയുമായിത്തീരുന്നു. സത്യവും ശാന്തിസമൃദ്ധവുമായ സംഭാഷണം, ദയാപൂർണ്ണവും വിനയമധുരവുമായ ആചരണം, ഈശ്വരപരായണത്വം ഇവയെക്കാൾ അധികമെന്താണ് മഹത്വദായകമായി ഒരു വിധവ അഭിലഷിക്കേണ്ടത്?

ഗതഭർത്തൃകകളായ സ്ത്രീകളുടെ ഭൂഷണമാകട്ടെ ബാഹ്യാഭരണങ്ങളും ആഡംബരങ്ങളുമല്ല. ഈശ്വരഭക്തി, വിനമ്രത, ലജ്ജാശീലം മുതലായവയാണ് അവർക്ക് ആഭരണം. അവർ അന്യരെ ആകർഷിക്കത്തക്കവിധത്തിലുള്ള വസ്ത്രഭൂഷണാദികളിൽ താൽപ്പര്യം കാണിക്കുന്നതു യുക്തമല്ല. പ്രതിഫലം വാങ്ങി അന്യരെക്കൂടെ താമസിപ്പിക്കാൻ ഇച്ഛിക്കാത്തവർ പുറമെ ബോർഡ് തൂക്കേണ്ട ആവശ്യമില്ലല്ലോ.

•

ഇലകൾക്കിടയിൽ മറവായി നിൽക്കുന്ന സുരഭികുസുമംപോലെ സ്വപ്രഖ്യാപനം കൂടാതെ ലോകഹിതമാചരിക്കുന്ന ധർമ്മനിഷ്ഠയായ വിധവ കുഡുംബത്തിലെ ഉജ്ജീവനൌഷധിയാണെന്നു കരുതുന്നതിൽ തെററില്ല. വൈധവ്യത്തിനു ചേർന്ന ആദ്ധ്യാത്മികധർമ്മം പാലിക്കുന്ന സതി പുനർവിവാഹം ചെയ്യുന്ന സ്ത്രീയെ ഒരിക്കലും നിന്ദിക്കുന്നില്ല. എന്നുമാത്രമല്ല, ആദ്ധ്യാത്മികമായ മഹത്വം ആത്മനിഷ്ഠയെ മാത്രമടിസ്ഥാനമാക്കിയിരിക്കുന്നു എന്നു കരുതുകയും ചെയ്യുന്നു. (തുടരും)

# ശ്രീ ശങ്കരാചാര്യർ

കല്ലഞ്ഞാട്ടു പി. പരമേശ്വരൻനായർ, കുററിപ്പുഴ.

ഭാർഗ്ഗവക്ഷേത്രത്തിന്റെ ഭാഗ്യതാരമായ് മിന്നും
ഭർഗ്ഗമൂർത്തിതൻ മൂർത്തിഭേദമാം ഭഗവാനേ,
ഭാരതേന്ദുവാം ഭവദാഗമം പ്രതീക്ഷിച്ചു
പാരിടമിരുൾ മൂടിയെത്രനാൾ കിടക്കുന്നു.

സർവ്വജ്ഞപീഠം കേറി സർവ്വതോമുഖം, സാക്ഷാൽ–
സർവ്വജ്ഞനാകും ഭവാൻ വിജ്ഞാനസാമ്രാജ്യത്തിൽ
കാലടിപ്പുഴയിന്നും കീർത്തിപ്പതുണ്ടാം പല–
കാലമായെന്നാലുമിച്ചരിത്രം കളോർമ്മിയാൽ

“കയ്യിളി”ല്ലാത്തൊരു കുഞ്ഞിനെ പ്രസവിച്ച
കയ്യറ കർമ്മക്ഷേത്രം പൂർവ്വവൽ പ്രകാശിച്ചു.
സ്വന്തമാക്കുവാൻ വെമ്പിമാതാവു, പാവം, പാരി–
ന്നന്ധകാരത്തെത്തീർക്കും പൊന്നുണ്ണിക്കതിരോനെ
തൻതല കാപാലികന്നേകുവാൻ മടിയ്ക്കാത്ത
തൻ തിരുവടിയുണ്ടോ ഭേദഭാവന കാണ്മൂ
നിസ്വാർത്ഥസ്നേഹത്തിനാൽ വിസ്മയാവഹം ഗുരോ!
വിശ്വസംസ്കാരാദർശ രമ്യമാംനിൻ ജീവിതം
പാണ്ഡിത്യപാരാവാര പാരംഗതൻ നീ പക്ഷേ
കണ്ടില്ല ഗർവ്വം തീരെ, ധർമ്മ സംസൂക്ഷ്മഗ്രാഹി.

ശിഷ്യനാം സനന്ദനനുണ്ടായ ഗർവ്വം തീർക്കാൻ
ശിക്ഷയിലയച്ചു നീ, വേടനാം കിടാവിനെ
ദേവിയാം സരസ്വതി വാദത്തിൽ തോററു, പക്ഷേ
ഭാവമാററമൊന്നുമുണ്ടായതില്ലതെല്ലും
ഭഗവൻ നമസ്കാരം, ഭാരതധർമ്മജ്ഞനാം
നിഗമപ്രദീപമേ, സാഷ്ടാംഗം നമസ്കാരം.
കാലടി തന്നിൽ ജാതനാകിയ ജഗദ്ഗുരോ,
കാലടി വന്ദിയ്ക്കുവാൻ വന്നുനില്ക്കുന്നു ലോകം.

---

# മനുഷ്യന്റെ ജീവിതലക്ഷ്യം ഭൗതികമോ ആദ്ധ്യാത്മികമോ?

## ഒരു ചർച്ച *

ശ്രീ. സഖ്യാനന്ദസ്വാമികൾ

ഉപക്രമം: മനുഷ്യന്റെ ജീവിതലക്ഷ്യമാണ് ഇവിടെ പ്രമേയം, അറിയേണ്ടും വിഷയം. അതു് ഭൗതികമോ ആദ്ധ്യാത്മികമോ എന്നാണ് ചർച്ച ചെയ്യേണ്ടതു്. ചർച്ച എന്നു പറഞ്ഞാൽ വിചാരണ,—പ്രമാണത്താൽ വിചാരം ചെയ്തു് പ്രമേയത്തിന്റെ യാഥാർത്ഥ്യം നിർണ്ണയിക്കൽ. പ്രമയ്ക്കു്, യഥാർത്ഥജ്ഞാനത്തിനു്, സാധനമാണു് പ്രമാണം. പ്രമേയസിദ്ധിക്കു് അതു് ഒഴിച്ചുകൂടാത്തതാകയാൽ ഇന്നത്തെ ചർച്ചയ്ക്കു് അവലംബമായ പ്രമാണത്തെ ആദ്യം നിരൂപിക്കാം. അഭിജ്ഞസമ്മതമായ പ്രമാണങ്ങൾ മൂന്നെണ്ണമാണ്:– പ്രത്യക്ഷം, അനുമാനം, ആപ്തവചനം.

പ്രമാണനിരൂപണം.

(1) ഇന്ദ്രിയങ്ങൾക്കു ദോഷമൊന്നുമില്ലാതിരിക്കെ, അവയ്ക്കു് അതതിന്റെ വിഷയങ്ങളുമായി ചേർച്ചയുണ്ടാകുമ്പോൾ ഉദിക്കുന്ന ജ്ഞാനമാണ്, പ്രത്യക്ഷജ്ഞാനം. അങ്ങനെ, ശുദ്ധവും ദൃഢവുമായ ഇന്ദ്രിയങ്ങളെക്കൊണ്ടു് അവധാനപൂർവ്വം നാം കാണുന്നതും കേൾക്കുന്നതും രുചിക്കുന്നതും സ്പർശിക്കുന്നതും ഘ്രാണിക്കുന്നതും പ്രമാണമാണ്.

(2) പ്രത്യക്ഷമായ ലിംഗത്തെ വച്ചുകൊണ്ടു അപ്രത്യക്ഷമായ ലിംഗിയെ അറിയുന്ന അനുമാനമാണ് രണ്ടാമത്തെ പ്രമാണം. ഇവിടെ ലിംഗലിംഗികൾക്കു തമ്മിൽ അവിനാഭാവസംബന്ധം (വേറിട്ടിരിക്കാതെയുള്ളബന്ധം) അഥവാ വ്യാപ്തി, നിയമേന ഉണ്ടായിരിക്കണം. ഈ ബന്ധം കാര്യകാരണഭാവത്തിലോ സ്വാഭാവികമായോ ഉണ്ടാകാം. ഈ വ്യാപ്തിജ്ഞാനമാണ് അനുമിതിക്കു സാധനം. കാര്യകാരണങ്ങളിലൊന്നു പ്രത്യക്ഷമായിരിക്കുമ്പോൾ അവയ്ക്കുള്ള വ്യാപ്തിയുടെ ബോധം വെച്ചുകൊണ്ടു് അപ്രത്യക്ഷമായ മററതിനെ നാം അനുമാനിച്ചറിയുന്നു. ഉദാഹരണം:— രാത്രിയിൽ ഉറങ്ങിപ്പോയതിനാൽ സംഭവങ്ങളൊന്നുമറിഞ്ഞില്ല. രാവിലെ എഴുന്നേററു നോക്കുമ്പോൾ വീട്ടും പരിസരങ്ങളുമെല്ലാം വെള്ളം വീണു നനഞ്ഞിരിക്കുന്നു. മഴ കൂടാതെ നനവുണ്ടാകയില്ലെന്നുള്ള ബോധം വെച്ചുകൊണ്ടു് നനവിനു കാരണമായി രാത്രിയിൽ ഉണ്ടായ മഴയെ അനുമാനിക്കയാണു് ചെയ്യുന്നതു്. നമ്മുടെ ഇന്ദ്രിയങ്ങളുടെ സദ്ഭാവത്തെ അറിയുന്നതും ഈ വഴിക്കാണു്. ഇന്ദ്രിയങ്ങൾ ആർക്കും

* [ഗുരുവായൂർ ദേവസ്വം സാംസ്കാരികസമ്മേളനത്തിൽ 2-6-'63-ലെ ചർച്ചാസദസ്സിൽ അവതരിപ്പിച്ചതു്.]

പ്രത്യക്ഷമല്ല. എങ്കിലും അവയുടെ വ്യാപാരം കാണുന്നുണ്ട്. ഏതു ക്രിയയ്ക്കും ഒരു കരണം (Instrument) വേണം, കരണം കൂടാതെ ഒരു ക്രിയയും സംഭവ്യമല്ല, എന്നുള്ള ബോധം വെച്ചുകൊണ്ട് കാണുക, കേൾക്കുക മുതലായ ക്രിയകളിൽനിന്ന് അവയ്ക്കു കരണമായ ഇന്ദ്രിയങ്ങളെ അനുമാനിക്കുന്നു. [ഇവിടെ ഇന്ദ്രിയങ്ങളെന്നു പറഞ്ഞതു് സ്ഥൂലശരീരത്തിലെ കണ്ണു, ചെവി മുതലായ അവയവങ്ങളെക്കുറിച്ചല്ല. ആന്തരവും സൂക്ഷ്മവുമായ മാനസികവ്യാപാരശക്തികളാണ് ഇന്ദ്രിയങ്ങൾ. സ്ഥൂലശരീരത്തിലെ അവയവങ്ങളാകട്ടെ ഇന്ദ്രിയവ്യാപാരത്തിനുള്ള ബാഹ്യോപകരണങ്ങൾ മാത്രം. കത്തിയുടെ വായ്ത്തലയെ ഇന്ദ്രിയമായിക്കരുതിയാൽ അതിന്റെ പിടിയാണ് ശരീരാവയവം എന്നു പറയാം.] ദ്രവ്യങ്ങളുടെ മൂലാണുക്കൾ (Atoms) ആർക്കും പ്രത്യക്ഷമല്ല. എങ്കിലും അവയുടെ സംഘാതങ്ങൾ (സംഘടിച്ചുണ്ടായ കാര്യദ്രവ്യങ്ങൾ) പ്രത്യക്ഷമാകയാൽ അതിൽനിന്ന് കാരണമായ അണുഘടകങ്ങളെ അനുമാനിക്കാം. ഇതാണ് അനുമാനസ്വഭാവം.

പ്രത്യക്ഷത്തിനു വർത്തമാനകാലത്തിൽ മാത്രമേ പ്രവൃത്തിയുള്ളു. ഭൂതഭാവികളെ അറിയുന്നതു് അനുമാനംകൊണ്ടാണ്. ഇതാണ് ഈ രണ്ടു പ്രമാണങ്ങളുടെ സവിശേഷത. ഇവയെത്തന്നെയാണ് അനുഭവ-യുക്തികളെന്നു സാധാരണ വ്യവഹരിക്കുന്നതു്. സയൻസ് (Science) എന്നറിയപ്പെടുന്ന ഭൗതികവിജ്ഞാനങ്ങൾക്ക് പ്രത്യക്ഷാനുമാനങ്ങൾ മാത്രമാണ് പ്രമാണം എന്നുകൂടി അറിഞ്ഞിരിക്കേണ്ടതാണ്.

(3) ആപ്തവചനമാണ് മൂന്നാമത്തെ പ്രമാണം. 'ആപ്തൻ' എന്നു പറഞ്ഞാൽ പ്രാപിച്ചവൻ, തത്വത്തെ നേരിട്ടു ദർശിച്ചവൻ, എന്നാണർത്ഥം. അങ്ങനെയുള്ള തത്വദർശികൾ മററുള്ളവരെ തത്വം ബോധിപ്പിക്കാൻ സത്യമായി അരുളിയ മൊഴികളാണ് ആപ്തവചനം. വൈദ്യം, ഗണിതം, ഭൂവിജ്ഞാനം, രസതന്ത്രം, ഊർജ്ജതന്ത്രം മുതലായ ഭൗതികവിജ്ഞാനങ്ങൾക്കെല്ലാം അതതിന്റേതായ ആപ്തന്മാരും അവരുടെ വചനങ്ങളായ ശാസ്ത്രഗ്രന്ഥങ്ങളുമുണ്ട്. ഇവയെ സംബന്ധിച്ച ഏതെങ്കിലും പ്രമേയം പ്രത്യക്ഷാനുമാനങ്ങളാൽ നമുക്കു ഗമ്യമല്ലാത്തപ്പോൾ ആപ്തവചനം പ്രമാണമാക്കിയാണ് നാം വ്യവഹരിക്കുന്നതു്. ഉത്തരധ്രുവത്തിലേക്കു യാത്ര ചെയ്യാനൊരുമ്പെടുന്ന ഒരാൾക്ക് മാർഗ്ഗനിശ്ചയം വരുത്താൻ അവിടങ്ങളിൽ സഞ്ചരിച്ചു നേരിട്ടു വസ്തുതകൾ ഗ്രഹിച്ചവർ സത്യമായി രേഖപ്പെടുത്തിവെച്ചിട്ടുള്ള വിവരണങ്ങളാണല്ലോ പ്രമാണം. ഇതുപോലെ മറ്റെല്ലാ ശാസ്ത്രവിഷയങ്ങളിലും. ആത്മാവ്, ഈശ്വരൻ, ജഗത്കാരണം, മരണാനന്തരഗതി മുതലായ അതീന്ദ്രിയവിഷയങ്ങളെപ്പററി പ്രതിപാദിക്കുന്ന അധ്യാത്മശാസ്ത്രത്തിലും ഇതുതന്നെ നിയമം. ഇതിലേതെങ്കിലും പ്രമേയം നമുക്കു പ്രത്യക്ഷാനുമാനങ്ങളാൽ സിദ്ധമല്ലാത്തപ്പോൾ ആപ്തന്മാരുടെ വചനം പ്രമാണമാകേണ്ടതാണ്. എന്നാൽ, ഇന്നത്തെ ചർച്ചാവിഷയംപോലെ രണ്ടു വിപരീതപക്ഷങ്ങൾ ഉണ്ടായിരിക്കുന്നിടത്തു് ആപ്തവചനം പ്രമാണമാകാൻ വിഷമമുണ്ട്. കാരണം, ആപ്തനെന്നു ഞാൻ കരുതുന്നയാൾ പ്രതിപക്ഷത്തിനു സമ്മതനാകണമെന്നില്ല. അതുപോലെ അവർ പ്രാമാണികനായി കരുതുന്നയാൾ എനിക്കും. ഉഭയസമ്മതനായ ആപ്തനെ കണ്ടുകിട്ടാൻ വിഷമം നേരിടുന്ന ഇത്തരം സന്ദർഭത്തിൽ ആപ്തവചനത്തെ ഒഴിച്ചുനിർത്തി മററു രണ്ടു പ്രമാണങ്ങളെക്കൊണ്ടു വിചാരം ചെയ്യുന്നതാണ് ഉചിതം. ആകയാൽ സയൻസിന്റെ വഴിക്കുതന്നെ, അനുഭവവും യുക്തിയും മാത്രം അവലംബിച്ച്, ഒരു നിഗമനത്തിലെത്താനാണ് ഞാനിപ്പോൾ ശ്രമിക്കുന്നതു്.

## പ്രമേയവിശകലനം.

പ്രശ്നവാക്യത്തിന്റെ താല്പര്യമാണ് ഇനി നിരൂപിക്കേണ്ടതു്. മനുഷ്യന്റെ ജീവിതലക്ഷ്യമാണ് പ്രമേയം. ലക്ഷ്യം എന്നു പറഞ്ഞാൽ സാധ്യം, പ്രാപ്യം, എന്നർത്ഥം. ഏതൊന്നിനെ ലക്ഷീകരിച്ചാണോ ജീവിതം പ്രവഹിക്കുന്നതു്, ഏതൊന്നിനെ പ്രാപിച്ചാൽ ജീവിതം പൂർണ്ണവും കൃതാർത്ഥവുമായിട്ടു് ഈ പ്രവാഹം നിലയ്ക്കുമോ, ആ പരമസാധ്യം അഥവാ അന്ത്യമാണ് ഇവിടെ ഗ്രഹിക്കേണ്ടതു്. അങ്ങനെയുള്ള അന്ത്യലക്ഷ്യം ഭൗതികമോ ആധ്യാത്മികമോ? ഈ ശബ്ദങ്ങളുടെ അർത്ഥംകൂടി നിർണ്ണയിച്ചാലേ പ്രശ്നവാക്യത്തിന്റെ താല്പര്യം സ്പഷ്ടമാവൂ.

‘ഭൂത’ശബ്ദംകൊണ്ടു ദൃശ്യത്തേയും ‘ആത്മ’ശബ്ദംകൊണ്ടു ദൃക്കിനേയും ഗ്രഹിക്കണം. ഞാൻ ഈ മേശ കാണുന്നു. കാണുന്നവനായ ഞാൻ ദൃക്കായ ആത്മാവും, കാണപ്പെടുന്ന മേശ ദൃശ്യമായ ഭൂതവിഷയവും ആകുന്നു. ഈ ദൃക്-ദൃശ്യങ്ങളെത്തന്നെ സന്ദർഭാനുസാരേണ ജ്ഞാതൃ-ജ്ഞേയങ്ങളെന്നും, ഭോക്തൃ-ഭോഗ്യങ്ങളെന്നും, വിഷയി-വിഷയങ്ങളെന്നും, ആത്മാ-അനാത്മാക്കളെന്നും, ഇംഗ്ലീഷിൽ Subject-Object എന്നും ശബ്ദാന്തരങ്ങളെക്കൊണ്ടു വ്യവഹരിക്കാറുണ്ട്. വെളിച്ചവും ഇരുട്ടുംപോലെ അത്യന്തഭിന്നലക്ഷണങ്ങളാണ് ഈ ദൃക്-ദൃശ്യങ്ങൾക്കുള്ളതു്. ദൃക്-സ്വരൂപനായ ഞാൻ, അറിയുന്നവൻ, ജ്ഞാനശക്തിയാണ്,—അതായതു് ചൈതന്യം. ദൃശ്യമായ മേശയാകട്ടെ വെറും ജഡം,—ചൈതന്യരഹിതം. മേശ ഒന്നിനേയും അറിയുന്നില്ല, അറിയാനുള്ള ശക്തി അതിനു് സ്വന്തമായിട്ടില്ല. നേത്രഗോചരമായിരിക്കുന്ന ഈ മേശയുടെ രൂപംപോലെതന്നെ ശ്രോത്രഗ്രാഹ്യമായ ശബ്ദവും ത്വഗ്ഗ്രാഹ്യമായ സ്പർശവും രസനാഗ്രാഹ്യമായ രസവും ഘ്രാണഗ്രാഹ്യമായ ഗന്ധവും, എല്ലാം ജഡമാണ്. പഞ്ചഭൂതനിർമ്മിതമായിരിക്കുന്ന പ്രപഞ്ചമശേഷവും ഇന്ദ്രിയഗോചരമാകയാൽ ജഡം തന്നെ. ഈ ദേഹവും അതിൽനിന്നു ഭിന്നമല്ല. അതിനെ ഞാൻ ദർശിക്കുന്നതിനാൽ ദൃഗ്രൂപനായ ഞാൻ വേറെതന്നെയെന്നു സ്പഷ്ടം. എന്നാൽ ആന്തരമായ ഇന്ദ്രിയങ്ങളാണോ ഞാൻ, എന്നന്വേഷിച്ചാൽ അവയുമല്ലെന്നു കാണാം. ഇന്ദ്രിയങ്ങളുടെ വ്യാപാരത്തെ അറിയുന്നവനാണു ഞാൻ. കണ്ണുകൊണ്ടു ഞാൻ കാണുകയും ചെവികൊണ്ടു കേൾക്കുകയും ചെയ്യുന്നു. ഇന്ദ്രിയങ്ങൾ കരണങ്ങളായി എനിക്കു ദൃശ്യമാകയാൽ ജഡം തന്നെ, ദൃഗ്രൂപനായ ഞാനല്ല. ഇനി, അന്തഃകരണവൃത്തികളുമല്ല ഞാൻ; അവ എനിക്കു ദൃശ്യങ്ങളാണ്. കാമം, ക്രോധം, മദം, മാത്സര്യം, സുഖം, ദുഃഖം മുതലായ ചിത്തവൃത്തികൾ തിരശ്ശീലയിലെ ചിത്രങ്ങൾപോലെ വന്നു മാറിമറയുന്നതു് ഞാൻ കാണുന്നു. അവയ്ക്കെല്ലാം സാക്ഷിയത്രേ ഞാൻ. എല്ലാററിനേയും ദർശിക്കുന്നതും ഒന്നിനാലും ദർശിക്കപ്പെടാത്തതുമായ ജ്ഞാനമാത്രസ്വരൂപം യാതൊന്നോ അതാണ് ദൃഗ്രൂപനായ ഞാൻ, ആത്മാവു്, എന്നു സിദ്ധിക്കുന്നു. അങ്ങനെയുള്ള ആത്മാവിനെ അധികരിച്ചതു് ആദ്ധ്യാത്മികം. അതിസൂക്ഷ്മബുദ്ധി മുതൽ അതിസ്ഥൂലഭൂതം വരെയുള്ള ദൃശ്യങ്ങളെല്ലാം ജഡഭൂതവിഷയം; അതിനെ അധികരിച്ചതു് ഭൌതികം. അപ്പോൾ, ഇവിടത്തെ പ്രശ്നമിതാണ്: “മനുഷ്യന്റെ ജീവിതലക്ഷ്യം ജഡമായ ദൃശ്യപ്രപഞ്ചമോ, അതോ ചൈതന്യസ്വരൂപമായ ആത്മാവോ?”

## ആദിയാണ് ഏതു കാര്യത്തിന്റെയും അന്ത്യം.

ഒരു കാര്യത്തിന്റെ അന്ത്യം അറിയാൻ ആദി, അതായതു് കാരണം, ഏതെന്നു് അന്വേഷിക്കയാണു് വേണ്ടതു്. എന്തുകൊണ്ടെന്നാൽ കാര്യമായ ഏതൊന്നിന്റെയും അന്ത്യം അതിന്റെ കാരണത്തിലാണ്. ഉദാഹരണമായി, മണ്ണിന്റെ കാര്യങ്ങളെ നോക്കാം. കുടം, ചട്ടി, കലം, ഇഷ്ടിക മുതലായ പദാർത്ഥങ്ങൾ അതിൽനിന്നുണ്ടാകുന്നു. നാമരൂപങ്ങൾക്കു മാത്രമേ വ്യത്യാസം വരുന്നുള്ളു, വസ്തു മണ്ണുതന്നെ, അതു എല്ലാ കാര്യങ്ങളിലും അന്വയിക്കുന്നു (തുടർന്നുപോകുന്നു). കാരണത്തെക്കൂടാതെ കാര്യങ്ങൾക്കു നിലനില്പില്ലെന്നു ഇതുകൊണ്ടു കാണാം. ഇനി കാര്യഭാവം ത്യജിക്കുമ്പോൾ ശേഷിക്കുന്നതോ? കാരണമായ മണ്ണുതന്നെ. അപ്പോൾ, കാര്യങ്ങളുടെ ആദിയും മധ്യത്തിൽ ആശ്രയവും അന്ത്യത്തിൽ ലയവും കാരണവസ്തുവാണെന്നു തെളിയുന്നു. ഇനി ജലത്തിന്റെ കാര്യം നോക്കാം. സമുദ്രത്തിൽനിന്നു് ആവിയായി ഉയരുന്ന ജലബിന്ദു മേഘമായി പരിണമിച്ചു് കാററിന്റെ ഗതിക്കു വിധേയമായി നാനാദിക്കിലും പാഞ്ഞുനടന്നു് മഞ്ഞുതുള്ളിയോ മഴത്തുള്ളിയോ ആയി ഭൂമിയിൽ പതിക്കുന്നു. അങ്ങനെ ഒരിടത്തു വീണാലും അവിടെ നില്ക്കാതെ താഴ്ന്ന സ്ഥലത്തേക്കു ഒഴുകിക്കൊണ്ടിരിക്കുന്നു. ഈ ഒഴുക്കു് എവിടംവരെ? കാരണമായ സമുദ്രം വരെ. അവിടെയെത്തി കാര്യഭാവം വെടിഞ്ഞു് സമുദ്രജലവുമായി ഏകീഭവിച്ചു പൂർണ്ണത പ്രാപിക്കുന്നു. അപ്പോൾ മാത്രമേ ആ ജലബിന്ദുവിനു് സ്വസ്ഥതയും ശാന്തിയും ലഭിക്കുന്നുള്ളു. സ്വന്തം സ്ഥാനത്തിൽ, അതായതു് കാരണഭാവത്തിലുള്ള, സ്ഥിതിയാണു് സ്വസ്ഥിതി അഥവാ സ്വസ്ഥത. കാരണഭാവത്തെ വിട്ടിരിക്കുന്ന കാലമത്രയും കാര്യം അസ്വസ്ഥമാണ്, അശാന്തമാണ്. അവിടെ മടങ്ങിയെത്തിയിട്ടുവേണം ഏതുകാര്യവും പൂർണ്ണ

മായിട്ട് ശാന്തിയും സമാധാനവുമടയാൻ, എന്നു ഇതിനാൽ സ്പഷ്ടമാവുന്നു. പ്രപഞ്ചകാര്യങ്ങളുടെയെല്ലാം ഗതിയിതാണ്. എല്ലാം കാരണത്തിൽ മടങ്ങിയെത്തി ലയിക്കണം. അതിനുള്ള വെമ്പലാണ് പരിണാമരൂപമായ പ്രപഞ്ചപ്രവാഹമായി കാണുന്നത്. നമ്മുടെ ജീവിതവും പ്രപഞ്ചകാര്യമാകയാൽ ഇതേ നിയമംതന്നെ അനുസരിക്കുന്നു. അത് എവിടെനിന്നു ഉത്പന്നമായോ ആ കാരണത്തിൽ അവശ്യം മടങ്ങിയെത്തണം; അതിനെ ലക്ഷ്യമാക്കിയാണ് ജീവിതപ്രയാണമെന്ന് അനുമാനിക്കാം. അപ്പോൾ നമുക്കിവിടെ അറിയേണ്ടത് ശരിക്കും ജീവിതമൂലമാണ്. അത് ജഡമോ ചൈതന്യമോ എന്നു മാത്രമാണ് പ്രശ്നം.

## രണ്ടു പക്ഷങ്ങൾ.

ജഡമാണ് ജീവിതത്തിന്റെ ആദിമൂലമെന്ന് വാദിക്കുന്ന ഭൗതികവാദം പൂർവ്വപക്ഷവും, അതല്ല, ചൈതന്യസ്വരൂപമായ ആത്മാവാണ് ജീവിതമൂലമെന്ന് വാദിക്കുന്ന അദ്ധ്യാത്മവാദം ഉത്തരപക്ഷവും, —ഇങ്ങനെ രണ്ടു പക്ഷങ്ങളാണിവിടെയുള്ളത്. ഓരോരുത്തരും അവരവരുടെ പക്ഷം സമർത്ഥിക്കാൻ കൊണ്ടുവരുന്ന ന്യായങ്ങൾ എന്തെല്ലാമെന്നു നോക്കാം.

ജഡവാദികളിൽതന്നെ അല്പമതികളും പ്രൗഢമതികളുമുണ്ട്. ആദ്യത്തെക്കൂട്ടർക്ക് ന്യായങ്ങളധികമൊന്നും പറയാനില്ല. അവരുടെ അഭിപ്രായത്തിൽ,— "നിത്യമായ ഒരാത്മാവോ ചൈതന്യമോ ഒന്നുമില്ല, അത് അനിത്യമായ ഒരു കാര്യം മാത്രം. ജഡഭൂതങ്ങളാണ് നിത്യം. അവയുടെ സംയോഗത്തിൽ, കള്ളു പുളിക്കുമ്പോൾ ഗ്യാസുണ്ടാകുന്നതുപോലെ, ഉൽഭൂതമാകുന്ന 'എന്തോ ഒന്നാ'ണ് ചൈതന്യം." അറിഞ്ഞുകൂടാത്തതിനെയാണല്ലോ സാധാരണ 'എന്തോ ഒന്നു'കൊണ്ടു വിശേഷിപ്പിക്കുന്നത്. ചൈതന്യം ഒരു കാര്യം മാത്രമാണെന്നു വാദിക്കുമ്പോൾ ഏതു ഭൂതങ്ങളുടെ സംയോഗത്തിൽ എങ്ങനെയുണ്ടാകുന്നുവെന്നും എങ്ങനെ നശിക്കുന്നുവെന്നും പറയണം. അത് എല്ലാ ജഡസംയോഗത്തിലും ഒരുപോലെ എവിടെയും ഉണ്ടാകുന്നതാണെങ്കിൽ ചിലേടത്ത് അതിന്റെ പ്രഭാവം ഏറിയും ചിലേടത്തു കുറഞ്ഞുമിരിക്കാൻ ഹേതുവെന്തെന്നും വ്യക്തമാക്കേണ്ടതാണ്. അതൊന്നും അവർക്കു നിശ്ചയമില്ല. ഇനിയുമുണ്ടു ചോദ്യങ്ങൾ പലതും:— "സ്വയം അറിവാനോ ഇച്ഛിക്കാനോ പ്രവർത്തിക്കാനോ ശക്തിയില്ലാത്ത ജഡഭൂതങ്ങൾ എങ്ങനെ സംയോജിച്ചു? അതിനൊരു ചൈതന്യം ആവശ്യമാണെങ്കിൽ അത് ജഡസംയോഗത്തിനു മുമ്പുള്ളതോ പിമ്പുള്ളതോ?" മുമ്പുള്ളതാണെങ്കിൽ കാരണമാണ്, പിമ്പുവരുന്ന ജഡസംയോഗം അതിന്റെ കാര്യമേ ആകൂ, എന്നു സമ്മതിക്കണം. അങ്ങനെയല്ല, രണ്ടു ചൈതന്യങ്ങളും ഭിന്നങ്ങളാണെന്നു പറയുന്ന പക്ഷം, ആദ്യത്തേത് എങ്ങനെയുണ്ടായി? രണ്ടു ചൈതന്യങ്ങളേയും വേർതിരിച്ചറിയാനുള്ള ലക്ഷണമെന്ത്? ഇനി, അങ്ങനെയല്ല, സ്വർണ്ണത്തിന്റെ തിളക്കംപോലെ ജഡത്തിൽ സ്വഭാവേനയുള്ളതാണ് ചൈതന്യമെന്നു വാദിക്കുന്ന പക്ഷം, അത് നിത്യമാണ്, ഉണ്ടായ ഒരു കാര്യമല്ല, എന്നു വരുന്നു. അപ്പോൾ, കാര്യമേത്? കാരണമേത്? അതൊന്നും അവർക്ക് അറിഞ്ഞുകൂടാ. അറിവാൻ ഇച്ഛയോ, പറഞ്ഞാൽ മനസ്സിലാക്കാനുള്ള കഴിവോ, രണ്ടുമില്ലെന്നുകൂടി പറയേണ്ടിയിരിക്കുന്നു. ചിലപ്പോൾ ഒരു മറുചോദ്യമായിരിക്കും സമാധാനം:— "ഇതെല്ലാം അറിഞ്ഞിട്ടെന്തു വേണം? അതുകൊണ്ടു വയറു നിറയുമോ? മാരകായുധങ്ങളുണ്ടാക്കാനും എതിരാളികളെ നശിപ്പിക്കാനും കഴിയുമോ? അറിയാത്തതുകൊണ്ടു ജീവിക്കാൻ വയ്യെന്നുണ്ടോ?" ഇഷ്ടംപോലെ തിന്നും കുടിച്ചും മദിച്ചു നടക്കണം, അതിനു പ്രതിബന്ധമുണ്ടാക്കുന്നവരെ ഏതു വിധവും നശിപ്പിക്കണം,— ഇതിൽകവിഞ്ഞ് ജീവിതത്തെപ്പററി എന്തെങ്കിലും അറിവാനിച്ഛയോ കഴിവോ ഇല്ലാത്ത ഇക്കൂട്ടരുടെ വാദങ്ങളെ വെറും ഉന്മത്തജല്പനങ്ങളായല്ലാതെ ന്യായമായ സമാധാനമർഹിക്കുന്ന പൂർവ്വപക്ഷമായി ഗണിക്കാവതല്ല. ആകയാൽ അതിനെ ആ നിലയിൽ മാററിനിർത്തി, കുറേക്കൂടി ഗൗരവമുള്ള ജഡവാദത്തിലേക്കു കടക്കാം. ജഡമായ ത്രിഗുണപ്രകൃതിയാണ് പ്രപഞ്ചകാരണമെന്നു വാദിക്കുന്ന നിരീശ്വരസാംഖ്യത്തിന്റെ വാദഗതിയാണ് നമുക്കിവിടെ പരിശോധിക്കാനുള്ളത്. ആദ്യത്തെക്കൂട്ടരോടു ചെയ്ത ചോദ്യങ്ങൾക്കു ന്യായമായ സമാധാനം നൽകിക്കൊണ്ട് അതിപ്രൗഢയുക്തികളോടുകൂടി ഉന്നയിക്ക

പ്പെടുന്ന അവരുടെ ജഡകാരണവാദം എത്രയും ശ്രദ്ധേയമാണ്.

## പൂർവ്വപക്ഷം—നിരീശ്വരസാംഖ്യത്തിന്റെ ജഡവാദം

ദൃക്—ദൃശ്യവിഭാഗത്തെ സ്ഥാപിച്ചുകൊണ്ടാണ് സാംഖ്യന്മാർ അവരുടെ പ്രൌഢവാദമാരംഭിക്കുന്നതു്. ദൃഗ്രൂപനായ ആത്മാവിനെ 'പുരുഷൻ' എന്നും ദൃശ്യത്തെ 'പ്രകൃതി' അഥവാ 'ത്രിഗുണം' എന്നും വിളിക്കാനാണ് അവർക്കധികമിഷ്ടം. സാംഖ്യമതപ്രകാരം ദൃശ്യപ്രകൃതി ജഡവും അസ്വതന്ത്രവും അവയവങ്ങളാൽ സംഹതവും (സംഘടിച്ചുണ്ടാകുന്ന സ്വഭാവം) സദാ ചാഞ്ചലവും പരിണാമശീലവുമാണ്. പുരുഷനാകട്ടെ, നേർ വിപരീതം: ചിദ്രൂപനും സ്വതന്ത്രനും അവയവരഹിതനും അസംഹതനും അചലനും അപരിണാമിയുമാണ് ദൃക്-ശക്തിയായ പുരുഷൻ. പ്രത്യക്ഷാനുമാനങ്ങളെക്കൊണ്ടുതന്നെയാണ് അവൻ ഈ നിഗമനങ്ങളിലെത്തുന്നതു്.

ദൃശ്യങ്ങളെല്ലാം ഒന്നിലധികം അവയവഘടകങ്ങൾ ചേർന്നുണ്ടായിട്ടുള്ള സംഘാതങ്ങളാണെന്നുള്ളതാണ് പുരുഷൻ അസംഹതനാണെന്നു് അനുമാനിക്കാൻ ഹേതു. എന്തുകൊണ്ടെന്നാൽ സംഘാതങ്ങളെല്ലാം പരാർത്ഥമാണ്. അതായതു്, അവയവങ്ങൾ കൂടിച്ചേർന്നുണ്ടായിട്ടുള്ളതൊന്നും അതിന്റെ സ്വന്തമായ അർത്ഥത്തിനു (അനുഭവമാകുന്ന പ്രയോജനത്തിനു) വേണ്ടിയല്ല നിലകൊള്ളുന്നതു്; അതിൽനിന്നു പരമായ (അന്യമായ) ഒരു ഭോക്താവിനുവേണ്ടിയാണ് സംഘടിച്ചു നില്ക്കുന്നതു്. മേശ, കസേര, കട്ടിൽ, വീട് മുതലായവതന്നെ ദൃഷ്ടാന്തം. അവയ്ക്കൊന്നിനും സ്വന്തമായ യാതൊരു പ്രയോജനവുമില്ലല്ലോ. അവയിൽനിന്നന്യമായ ചേതനവസ്തുക്കളുടെ അനുഭവത്തിനായിട്ടാണ് അവയുണ്ടായിട്ടുള്ളതു്. പ്രപഞ്ചകാര്യങ്ങളെല്ലാം ജഡമാണ്, സംഘാതമാണ്, ഭോഗ്യമാണ്. ആകയാൽ അവയ്ക്കു് ദ്രഷ്ടാവും ഭോക്താവും നിയാമകനുമായി അതിൽനിന്നതീതനായ ഒരു ചിത്—പുരുഷൻ അസംഹതനായിട്ടുണ്ടാവണം. ആ പുരുഷനും ഒരു സംഘാതമായിക്കൂടേ, എന്നു ചോദിച്ചാൽ, പാടില്ല. എന്തുകൊണ്ട്? സംഘാതമാണെങ്കിൽ ഭോഗ്യമാണ്, അപ്പോഴും ഭോക്താവായ മറ്റൊരു ചൈതന്യം അതിനപ്പുറമുണ്ടാവണം. ഇങ്ങനെ എത്ര പുറകോട്ടുപോയാലും ഒടുവിൽ അസംഹതനായ ഒരു ചിത് പുരുഷനിൽ ചെന്നെത്തി വേണം വിശ്രമിക്കാൻ. ആ പുരുഷൻ അസംഹതനാണെന്ന ഹേതുകൊണ്ടുതന്നെ അസംഗനും സർവ്വവ്യാപിയുമാണെന്നു് അനുമാനിക്കാം. എങ്ങനെയെന്നാൽ, വല്ലതിനോടും സംഗിക്കണമെങ്കിൽ അതിനു് ഒരു അവയവം വേണം. അവയവരഹിതനാകയാൽ അസംഗനാണ്. അവയവങ്ങളാൽ പരിമിതനല്ലാത്തതുകൊണ്ടുതന്നെ അപരിമിതനാണ്, അനന്തനാണ്, സർവ്വവ്യാപിയാണ്. സംഘടിതരൂപത്തിലുള്ള ഒരു കാര്യമായി ജനിച്ചവനല്ല എന്നതുകൊണ്ട് അജനും (ജന്മരഹിതൻ) അജനാകയാൽ അമൃതനും (മരണരഹിതൻ) ആണ് പുരുഷൻ എന്നുകൂടി സിദ്ധിക്കുന്നു. അജനും അമൃതനുമാകയാൽ പുരുഷൻ നിത്യമാണ് സത്യമാണ്. മൂന്നുകാലത്തിലും ഒരുപോലെയുള്ളതാണ് 'സത്' അഥവാ 'സത്യം'. പ്രകൃതിക്കതീതനാകയാൽ പുരുഷൻ ഒന്നിന്റേയും കാരണമല്ല, കാര്യവുമല്ല. കാര്യകാരണരൂപമായ പരിണാമം പ്രകൃതിയെ സംബന്ധിച്ചതാണ്. അപരിണാമിയായ പുരുഷനിൽ ഈ ഭാവങ്ങൾ രണ്ടുമില്ല.

പ്രകൃതിയുടെ പരാർത്ഥത്വം മറ്റു നിഗമനങ്ങൾക്കും വഴിവയ്ക്കുന്നുണ്ട്. സ്വതേ അചേതനവും അസ്വതന്ത്രവുമായ പ്രകൃതി അതിസൂക്ഷ്മബുദ്ധി മുതൽ അതിസ്ഥൂലഭൂതം വരെയുള്ള വിവിധകാര്യങ്ങളുടെ രൂപത്തിൽ അനന്തവൈചിത്ര്യങ്ങളോടുകൂടി പരിണമിക്കാൻ എങ്ങനെ സമർത്ഥമാകുമെന്നു ചോദിച്ചാൽ, അതിനു ഈ പരാർത്ഥത്വമാണ് ഹേതു. പരനായ പുരുഷന്റെ അനുഭവത്തിനുവേണ്ടിയാണ് സ്വസത്ത എന്ന ആ ഒരൊറ്റക്കാരണത്താൽതന്നെ പ്രകൃതി ഇതിനെല്ലാം,—പ്രപഞ്ചത്തിന്റെ സൃഷ്ടി—സ്ഥിതി—ലയരൂപമായ പരിണാമക്രിയയ്ക്കെല്ലാം—സമർത്ഥമായിത്തീരുന്നു. അങ്ങനെ പ്രകൃതിതന്നെ സർവ്വത്തിനും ശക്തമായിരിക്കെ ജഗത്സ്രഷ്ടാവായ ഒരീശ്വരൻ അനാവശ്യമാണെന്നാണ് സാംഖ്യവാദം. അതിനാൽ സൃഷ്ടികർത്താവായ ഈശ്വരനെ അവർ പാടേ നിഷേധിക്കുന്നു. സാംഖ്യവാദം നിരീശ്വരമാകുന്നതു് ഈ വിധത്തിലാണ്. ഇവിടെ ഈശ്വരനെ നിഷേധിക്കുന്നതുകൊണ്ട് ബ്രഹ്മാദിദേവന്മാരും ലോകങ്ങളും

പുണ്യപാപങ്ങളും ജന്മാന്തരങ്ങളുമെല്ലാം നിഷേധിക്കപ്പെടുന്നു എന്നർത്ഥമില്ല. എല്ലാമുണ്ടെന്നുതന്നെയാണ് വാദം, പക്ഷേ പ്രകൃതിയിൽ അന്തർഭവിച്ചവയാണെന്നു മാത്രം.

പ്രകൃതിപുരുഷന്മാരുടെ വൈലക്ഷണ്യങ്ങളാണ് ഇതുവരെ നിരൂപിച്ചത്. എന്നാൽ രണ്ടിനും സമാനമായ ചില ലക്ഷണങ്ങളുണ്ട്: പുരുഷനെപ്പോലെ പ്രകൃതിയും അനന്തമാണ്, നിത്യമാണ്, സത്യമാണ്. പ്രകൃതിയുടെ നിത്യത്വം സ്ഥാപിക്കാനുള്ള ന്യായത്തെ 'സത്കാര്യവാദം' എന്നു പറയുന്നു. കാര്യങ്ങളെല്ലാം കാരണരൂപത്തിൽ സത്താകുന്നു, എന്നുമുള്ളതാകുന്നുവെന്നാണിതിന്റെ താല്പര്യം. ഇല്ലാത്തത് എപ്പോഴെങ്കിലും ഉണ്ടാവുകയോ ഉള്ളത് ഇല്ലാതാവുകയോ ഇല്ല. ഒരു കാര്യം ആദ്യമുണ്ടായി എന്നു പറഞ്ഞാൽ മുമ്പുതന്നെ കാരണരൂപത്തിൽ അവ്യക്തമായിരുന്ന വസ്തു ഭിന്നനാമരൂപങ്ങളിൽ കാര്യരൂപേണ വ്യക്തമായി പരിണമിച്ചു എന്നാണർത്ഥം. അതുപോലെ, ഒരു വസ്തു നശിച്ചുവെന്നു പറഞ്ഞാൽ, കാര്യഭാവത്തിലുള്ള വ്യക്തമായ നാമരൂപങ്ങൾ വെടിഞ്ഞു കാരണത്തിൽ അവ്യക്തമായി ലയിച്ചു എന്നേ അർത്ഥമുള്ളൂ. ഈ ലയത്തെ ഒന്നുകൂടി വിശേഷിപ്പിച്ചാൽ, ശക്തിരൂപേണ അഥവാ സാമർത്ഥ്യരൂപേണ ലയിക്കുന്നുവെന്നും പറയാം. കാര്യത്തെ വീണ്ടും ഉത്പാദിപ്പിക്കാനുള്ള ശക്തി അഥവാ സാമർത്ഥ്യം ആ കാരണത്തിൽ അവ്യക്തമായിട്ടിരിക്കുന്നുവെന്നാണിതിന്റെ താല്പര്യം. ഉദാഹരണത്തിനു, കുടം, ചട്ടി, കലം മുതലായ ആറായിരം കാര്യങ്ങളെ ഉത്പാദിപ്പിക്കാനുള്ള ശക്തി മണ്ണിൽ അവ്യക്തമായിരിക്കുന്നുണ്ട്. അഞ്ചുടൺ ഭാരമുള്ള ഒരു വാണത്തെ ഭൂമിയിൽനിന്നു ചന്ദ്രമണ്ഡലത്തിലേക്ക്, മണിക്കൂറിൽ അയ്യായിരം മൈൽ വേഗത്തിൽ തള്ളിക്കൊണ്ടുപോകുവാനുള്ള ശക്തി ഒരു പിടി മണ്ണിൽ,—മണ്ണിലെ യുറേനിയം ധാതുവിൽ,— അവ്യക്തമായിരിക്കുന്നുണ്ട്. അനുകൂലസാഹചര്യങ്ങളിൽ അതു് വ്യക്തമായി ഭവിക്കുകമാത്രമാണ് ചെയ്യുന്നത്. എണ്ണമററ ബീജങ്ങളേയും അവയോരോന്നിൽനിന്നും എണ്ണമററ വൃക്ഷബീജപരമ്പരയേയും ഉത്പാദിപ്പിക്കാനുള്ള ശക്തി ഓരോ ബീജത്തിലും അവ്യക്തമായിരിക്കുന്നുണ്ട്. ഇങ്ങനെയാണ് കാര്യങ്ങൾക്കു കാരണഭാവത്തിലുള്ള സ്ഥിതി. അത്യന്താഭാവം (നിശ്ശേഷം ഇല്ലാതാവുക) എന്ന അർത്ഥത്തിൽ നാശം ഒന്നിനുമില്ല. സയൻസിനും ഇതു സമ്മതമാണ്. കർപ്പൂരം, മെഴുകുതിരി, വെള്ളം മുതലായ പദാർത്ഥങ്ങളെക്കൊണ്ടു പരീക്ഷണം നടത്തി രസതന്ത്രവിദഗ്ദ്ധന്മാർ ഈ വസ്തുത വിദ്യാർത്ഥികൾക്കു തെളിയിച്ചുകൊടുക്കുന്നുണ്ട്. കർപ്പൂരം കത്തിക്കഴിഞ്ഞാൽ അതു നശിച്ചു, ഇല്ലാതായി, എന്നാണ് സ്ഥൂലദൃഷ്ടിക്കു തോന്നുക. എന്നാൽ അതു നശിച്ചിട്ടില്ല, ചില വാതകങ്ങളായി പരിണമിക്കുക മാത്രമാണ് ചെയ്തത്. കത്തിക്കാനുള്ള കർപ്പൂരവും കത്താനാവശ്യമായ പ്രാണവായുവും പ്രത്യേകം തൂക്കുക. കത്തിക്കഴിഞ്ഞു ശേഷിക്കുന്ന വാതകങ്ങളെ പ്രത്യേകം യന്ത്രോപകരണങ്ങളുടെ സഹായത്തോടുകൂടി സംഭരിച്ചു അതും തൂക്കുക. രണ്ടും സമമായിരിക്കും. എന്തുമൊന്നും ഇല്ലാതായിട്ടില്ല. അതുപോലെ ഒരു നിശ്ചിതതൂക്കം വെള്ളമെടുത്ത് വൈദ്യുതപ്രയോഗംകൊണ്ടു ഭേദിപ്പിച്ചാൽ അതേ തൂക്കത്തിൽ പ്രാണവായുവും ആർദ്രജനകവും കിട്ടും. അവയെ വീണ്ടും യോജിപ്പിച്ചാൽ പഴയപടി വെള്ളവും കിട്ടും. സാർവ്വത്രികമായ ഈ നിയമമനുസരിച്ചു പ്രപഞ്ചകാര്യങ്ങളെല്ലാം അവയുടെ കാരണരൂപത്തിൽ എന്നുമുള്ളവയാണ്. കാര്യങ്ങൾ ജഡമാകയാൽ കാരണവും ജഡമാകണം. അങ്ങനെ അതിസ്ഥൂലഭൂമി മുതൽ അതിസൂക്ഷ്മബുദ്ധിവരെയുള്ള അനന്തവൈചിത്ര്യങ്ങളോടുകൂടിയ പ്രപഞ്ചകാര്യങ്ങൾക്കെല്ലാം ആദിമൂലമായ ജഡസത്ത സത്വം, രജസ്സ്, തമസ്സ് എന്നീ മൂന്നു ഗുണങ്ങളുടെ സാമ്യമായ 'മൂലപ്രകൃതി'യാണ്. 'പ്രകൃതി'ശബ്ദത്തിനു ഉപാദാനം, കാരണം, എന്നു മാത്രമാണർത്ഥം. കുടത്തിനു മണ്ണ് ഉപാദാനമാകുന്നപോലെ സർവ്വപ്രപഞ്ചത്തിനും ഉപാദാനമാണ് ത്രിഗുണസാമ്യമായ മൂലപ്രകൃതി. കാര്യകാരണനിയമം അനുസരിച്ച് കാരണമായ ത്രിഗുണം അതിന്റെ വികൃതികളിൽ, അതായത് കാര്യങ്ങളിൽ, സർവ്വത്ര അന്വയിക്കുന്നുണ്ട്. ബുദ്ധി മുതൽ ഭൂമിവരെയുള്ള സർവ്വകാര്യങ്ങളെയും പരിശോധിച്ചാൽ ഇതു വെളിവാകും.

സ്വച്ഛതയും ലഘുത്വവുമാണ് സത്വത്തിന്റെ ലക്ഷണം. ഈ സ്വഭാവവിശേഷത്താൽ അത് ചൈതന്യത്തെ പ്രതിഫലിപ്പിക്കാൻ സമർത്ഥമാണ്. അങ്ങ

നെ, സ്വതേ ജഡമെങ്കിലും ചൈതന്യപ്രതിബിംബത്താൽ ചേതനമായിത്തീൎന്ന സത്വമാണു് ജീവികളിൽ ജ്ഞാനയോഗ്യമായ അന്തഃകരണമായി വർത്തിക്കുന്നതു്. ബുദ്ധി, അഹങ്കാരം, മനസ്സു്, ഇന്ദ്രിയങ്ങൾ, എന്നീ ജ്ഞാനസാമഗ്രികളുടെ സമുദായമാണു് അന്തഃകരണം അഥവാ അന്തരിന്ദ്രിയം. രജോഗുണലക്ഷണം ചലനമാണു്. പ്രപഞ്ചത്തിൽ സ്ഥൂലമോ സൂക്ഷ്മമോ മന്ദമോ തീവ്രമോ ആയ ഏതൊരു ചലനവും, ഏതൊരു ക്രിയയും, രജസ്സിന്റെ പ്രഭാവമാണു്. രണ്ടിനും വിപരീതമാണു് തമസ്സു്. ഗുരുത്വവും (ഭാരം) അന്ധകാരവുമാണു് അതിന്റെ ലക്ഷണം. ഗുരുത്വം നിമിത്തം ചലനത്തെ പ്രതിരോധിക്കാനും, അന്ധകാരത്താൽ സത്വത്തിന്റെ ജ്ഞാനയോഗ്യതയെ മറയ്ക്കാനും തമസ്സിനു സാമർത്ഥ്യമുണ്ടു്. സൂക്ഷ്മഭൂതങ്ങളായ പഞ്ചതന്മാത്രകളും (ശബ്ദം, സ്പർശം, രൂപം, രസം, ഗന്ധം) സ്ഥൂലങ്ങളായ പഞ്ചമഹാഭൂതങ്ങളും തമോമുഖ്യമായ കാൎയ്യങ്ങളാണു്. എല്ലാ കാൎയ്യങ്ങളിലും ഈ മൂന്നു ഗുണങ്ങളുണ്ടു്, എന്നാൽ അവ ഏറിയും കുറഞ്ഞുമിരിക്കുമെന്നു മാത്രം. ഗുണങ്ങളുടെ ഈ ഏറ്റക്കുറച്ചിലാണു് കാൎയ്യങ്ങളിലുള്ള വൈചിത്ര്യത്തിനു ഹേതു. എവിടെ സത്വത്തിനു തെളിവധികമുണ്ടോ അവിടെ ജ്ഞാനവും സുഖവും ഏറിയിരിക്കും. രജസ്സിന്റെ ആധിക്യത്തിൽ ഉത്സാഹവും പ്രവൃത്തിയും വർദ്ധിക്കും. തമസ്സിന്റെ അഭിവൃദ്ധിയിൽ ആലസ്യവും അജ്ഞാനവും ദുഃഖവും ഏറിവരും. ജീവികളിൽ ചൈതന്യപ്രഭാവം വ്യത്യാസപ്പെട്ടിരിക്കാനുള്ള കാരണവും ഇതിനാൽ വ്യക്തമായി. ഇങ്ങനെ ത്രിഗുണം അന്വയിക്കാത്ത ഒരൊറ്റപ്പദാൎത്ഥവും പ്രപഞ്ചത്തിലില്ലാത്തതുകൊണ്ടു് അതുതന്നെയാണു് സൎവ്വകാൎയ്യങ്ങൾക്കും മൂലകാരണം. ഭൂതേന്ദ്രിയസംഘാതമായ ശരീരമടക്കം സൎവ്വവും ത്രിഗുണോല്പന്നമാകയാൽ അവയുടെ ലക്ഷ്യവും ത്രിഗുണംതന്നെയെന്നു സമർത്ഥിക്കാം.

ജഡമായ ദേഹേന്ദ്രിയസംഘാതത്തിന്റെ ലയം ത്രിഗുണപ്രകൃതിയാണെന്നു സമർത്ഥിച്ചതുകൊണ്ടു മാത്രം ജീവിതലക്ഷ്യം സിദ്ധമാവുന്നില്ല. ജീവന്റെ, ചേതനപുരുഷന്റെ, പ്രഭാവമാണു് ജീവിതത്തിൽ വെളിപ്പെടുന്നതു്. ആകയാൽ ജീവന്റെ സ്ഥിതിയെന്താണെന്നുകൂടി പ്രതിപാദിച്ചിട്ടുവേണം ഈ പ്രകരണം ഉപസംഹരിക്കാൻ.

## സാംഖ്യവാദത്തിൽ ജീവിതത്തിന്റെ പരമാർത്ഥം.

ജീവിതമെന്നതു് വെറുമൊരു ഭ്രാന്തി, അവിവേകരൂപമായ ഒരു തെറ്റിദ്ധാരണ, മാത്രമാണു്. വെളിച്ചവും ഇരുട്ടുംപോലെ അത്യന്തഭിന്നലക്ഷണങ്ങളോടുകൂടിയ ദൃക്-ദൃശ്യങ്ങൾക്കു തമ്മിൽ അഭേദഭാവം (താദാത്മ്യം) വരുകയെന്നതു് ഒരിക്കലും സംഭാവ്യമല്ല. അതായതു്, ദൃക്കിനു് ദൃശ്യത്തിന്റെ ഭാവമോ ദൃശ്യത്തിനു ദൃക്കിന്റെ ഭാവമോ ഒരിക്കലും ഉണ്ടാകാൻ തരമില്ലെന്നു സാരം. അങ്ങനെയിരിക്കെ ദൃക്കിനെ ദൃശ്യമായോ ദൃശ്യത്തെ ദൃക്കായോ കല്പിക്കുന്നുവെങ്കിൽ ആ കല്പന ദൃക്ദൃശ്യങ്ങളെ വിവേചിക്കാതെയുള്ള, അവിവേകരൂപമായ, ഒരു ഭ്രാന്തി മാത്രമാണെന്നു സ്പഷ്ടം. ജീവിതം വാസ്തവത്തിൽ ആ ഭ്രാന്തിയാണു്. ജഡഭൂതേന്ദ്രിയസംഘാതമായ ഈ ദൃശ്യദേഹത്തിൽ 'ഞാൻ ഇതാണു്' എന്ന രൂപത്തിലുള്ള ചേതനപുരുഷന്റെ ആത്മഭാവം (അഹംഭാവം, അഭിമാനം) യാതൊന്നോ, ദൃക്ദൃശ്യങ്ങളുടെ ആ താദാത്മ്യഭാവമാണു് ജീവിതമെന്നു് ഒന്നുകൂടി വ്യക്തമാക്കാം. ആ ദേഹാഭിമാനത്തിന്റെ ഉദയമാണു് ജന്മം. അതായതു്, ഒരു ശരീരപിണ്ഡത്തിൽ 'ഞാൻ' എന്ന ബോധത്തിന്റെ ഉദയത്തിൽ ഒരു ജീവൻ ജനിച്ചു എന്നു നാം കല്പിക്കുന്നു. അതിനെത്തുടൎന്നു ഇഷ്ടാനിഷ്ടങ്ങളും നാനാതരത്തിലുള്ള കർമ്മങ്ങളും ക്ലേശാനുഭവങ്ങളും ദേഹാഭിമാനിയായ ജീവനു വന്നുചേരുകയായി. ഇതാണല്ലോ ജീവിതം. ആരാണു് ഈ ജീവൻ എന്നാണെങ്കിൽ, ബുദ്ധിസത്വത്തിൽ പ്രതിബിംബിച്ചിരിക്കുന്ന ചൈതന്യം മാത്രമാണു്, ബിംബഭൂതനായ പുരുഷനല്ല; അസംഗനും അവികാരിയുമായ ചിത്‌പുരുഷനു് ദേഹബന്ധമോ കൎമ്മങ്ങളോ ക്ലേശാനുഭവങ്ങളോ വാസ്തവത്തിലില്ല. പ്രതിബിംബമായ ജീവനുണ്ടായ ദേഹബന്ധവും കൎമ്മങ്ങളുമെല്ലാം ബുദ്ധിയുടെ വികാരമാണു്; അതറിയാതെ, അവിവേകപൂൎവ്വം, നാം പുരുഷനിൽ ആരോപിക്കയാണു് ചെയ്യുന്നതു്. ആകയാൽ ദൃക്ദൃശ്യങ്ങളെ ശരിയ്ക്കും വിവേചിച്ചറിയുക മാത്രമാണു് അവിവേകജന്യമായ ഈ ജന്മകൎമ്മങ്ങളിൽനിന്നു മോചിക്കാനുള്ള വഴി. അങ്ങനെ ശ്രു

ദ്ധമായ വിവേകജ്ഞാനത്താൽ താൻ ബുദ്ധിയോ അഹംകാരമോ മനസ്സോ ഇന്ദ്രിയങ്ങളോ ഭൂതസംഘാതമോ ഒന്നുമല്ലെന്നു പുരുഷൻ എപ്പോൾ സാക്ഷാത്കരിക്കുമോ, അപ്പോൾ അവിവേകകൃതമായ ഈ ദേഹേന്ദ്രിയബന്ധത്തിൽനിന്നു മോചിച്ച് കേവലവും അസംഗവുമായ സ്വസ്വരൂപത്തിൽ അവസ്ഥാനം ചെയ്യുന്നു. പുരുഷന്റെ ഈ സ്വസ്വരൂപാവസ്ഥിതിയെ ഒരുപമകൊണ്ടു സ്പഷ്ടമാക്കാം. വെള്ളത്തിൽ സൂര്യൻ പ്രതിബിംബിച്ചിരിക്കെ വെള്ളം ഇളകുമ്പോൾ സൂര്യൻ ചലിക്കുന്നതായി നാം ഭ്രമിക്കുന്നു. ബിംബഭൂതനായി ആകാശത്തിൽ സ്ഥിതിചെയ്യുന്ന സൂര്യനേയും ജലപ്രതിബിംബത്തേയും വിവേചിക്കായ്ക നിമിത്തമുണ്ടായ ഒരു തെററിദ്ധാരണയാണിതു്. സൂര്യാതപമേററ വെള്ളം വററുമ്പോൾ ബിംബഭൂതനായ സൂര്യൻ യഥാസ്ഥിതിയിൽതന്നെ ശേഷിക്കുന്നു. പ്രതിബിംബത്തെ ഉണ്ടാക്കിയതും ഇളകിയതും വററിപ്പോയതുമെല്ലാം ജലമാണ്. അതുപോലെതന്നെ ഇവിടേയും. ബുദ്ധിസത്വം പുരുഷനെ പ്രതിഫലിപ്പിച്ചുകൊണ്ടു് സ്വയം ചേതനമെന്നപോലെ നാനാതരത്തിൽ വികാരപ്പെടുന്നു. ഈ ബുദ്ധിയാണ് ദേഹേന്ദ്രിയമനസ്സുകളായി പരിണമിച്ച് ദേഹപിണ്ഡത്തെ സംഘടിപ്പിച്ചുകൊണ്ടു നാനാവ്യാപാരങ്ങളെ നിർവ്വഹിക്കുന്നതു്. ബുദ്ധിയുടെ ഈ വികാരങ്ങളെല്ലാം പുരുഷന്റേതാണെന്നു് നാം ഭ്രമിച്ചുപോരുകയാണ്. സൂര്യാതപത്താൽ വെള്ളമെന്നപോലെ, വിവേകജ്ഞാനത്താൽ ബുദ്ധിസത്വം അതിന്റെ കാര്യങ്ങളായ ദേഹേന്ദ്രിയങ്ങളോടുകൂടി ശിഥിലീഭവിച്ച് അവയെല്ലാം കാരണമായ ത്രിഗുണപ്രകൃതിയിൽ ലയിക്കുന്നതോടുകൂടി ബിംബഭൂതനായ പുരുഷൻ ആകാശസ്ഥനായ സൂര്യനെപ്പോലെ കേവലമായ സ്വസ്വരൂപത്തിൽ അവസ്ഥാനം ചെയ്യുന്നു. വിവേകജ്ഞാനത്താൽ അവിവേകം നശിച്ചിരിക്കകൊണ്ടു് ദേഹാഭിമാനോദയരൂപമായ ജന്മമോ കർമ്മങ്ങളോ ഒന്നും പിന്നീടുണ്ടാകുന്നില്ല. ബുദ്ധിസത്വം അതിന്റെ കാര്യങ്ങളായ ദേഹേന്ദ്രിയമനസ്സുകളോടുകൂടി കാരണപ്രകൃതിയിൽ എന്നെന്നേയ്ക്കുമായി ലയിക്കുകയാണ് ചെയ്യുന്നതു്. ഈ ആത്യന്തികവിലയം സ്ഥൂലദേഹനാശരൂപമായ മരണമല്ല. മരണത്തിൽ സ്ഥൂലദേഹം ശിഥിലീഭവിച്ച് അതിന്റെ തൊട്ടടുത്ത കാരണമായ പഞ്ചഭൂതങ്ങളിൽ ലയിക്കുകയേ ചെയ്യുന്നുള്ളു. അന്തഃകരണരൂപമായ സൂക്ഷ്മദേഹത്തിനു് യാതൊരു ഹാനിയും വരുന്നില്ല. അഭിമാനവും കർമ്മവാസനകളുമെല്ലാം അതിൽ ചേർന്നതാണ്. സൂക്ഷ്മദേഹത്തിനു ശൈഥില്യം വരാത്ത കാലത്തോളം അതു് പഞ്ചഭൂതങ്ങളെ കൂട്ടിയിണക്കി സ്ഥൂലശരീരം നിർമ്മിച്ച് അഭിമാനമുണർത്തി പ്രവർത്തിപ്പിച്ചുകൊണ്ടു ക്ലേശങ്ങളെ ആവഹിക്കും; ജനനവും മരണവും ആവർത്തിച്ചുകൊണ്ടുപോകും. വിവേകജ്ഞാനത്താൽ മാത്രമേ സൂക്ഷ്മദേഹത്തിനു് ശൈഥില്യം സംഭവിക്കയുള്ളു. അതോടുകൂടി പുരുഷൻ കൈവല്യസ്ഥിതനാകുന്നു. ഈ കൈവല്യം ഒന്നിന്റെയും ഫലമായി പരിണമിച്ചുണ്ടായതല്ല,—പുരുഷൻ സ്വതേ കേവലനാകയാൽ. പരിണാമരൂപേണ ജീവിതത്തിൽ വന്നുചേർന്നതെല്ലാം,—ജന്മവും കർമ്മവും ക്ലേശാനുഭവങ്ങളും തത്വവിചാരവും വിവേകജ്ഞാനലാഭവുമെല്ലാം,—പ്രാകൃതമാണ്. ബുദ്ധിമുതല്ക്കുള്ള പ്രകൃതികാര്യങ്ങളെ മാത്രം സംബന്ധിച്ചതാണ്. ആകയാൽ കാര്യരൂപമായ സ്ഥൂലസൂക്ഷ്മഭൂതേന്ദ്രിയസംഘാതത്തിന് അതിന്റെ കാരണപ്രകൃതിയിലുണ്ടാകുന്ന ആത്യന്തികവിലയമാണ് ജീവിതലക്ഷ്യമെന്നു സമർത്ഥിക്കാം.

പ്രകൃതിക്കു ലയമില്ല, അതു് നിത്യകാരണമാണ്. പുരുഷന്മാരുടെ സംഖ്യ അനന്തമാകയാൽ അവർക്കുവേണ്ടി ജഡപ്രകൃതി അനന്തമായി, നിത്യമായി, സത്യമായി ശേഷിക്കുന്നുവെന്നാണ് സാംഖ്യവാദം.

## സിദ്ധാന്തപക്ഷം—അദ്ധ്യാത്മവാദം.

നിരീശ്വരസാംഖ്യത്തിന്റെ പ്രൌഢവാദങ്ങളാണ് നാം ഇതുവരെ കേട്ടതു്. ആദ്യത്തെ കൂട്ടരോടു ചെയ്ത ചോദ്യങ്ങൾക്കെല്ലാം ന്യായമായ സമാധാനം ഇവിടെ കിട്ടിക്കഴിഞ്ഞു. പ്രപഞ്ചകാര്യങ്ങളെ സത്യമായി സ്വീകരിച്ചുകൊണ്ടുള്ള വ്യവഹാരചിന്തയിൽ ഈ വാദങ്ങൾക്കെല്ലാം സ്ഥാനമുണ്ടു്. എന്നാൽ കാര്യങ്ങളെ അങ്ങേയററത്തോളം അപഗ്രഥിച്ചു പരമതത്വം നിർണ്ണയിക്കുന്ന സൂക്ഷ്മചിന്തയിൽ അവയെല്ലാം ഒരുപോലെ സാധുവായിരിക്കയില്ല. ചില വാദങ്ങൾ അയുക്തമായി തള്ളിക്കളയേണ്ടിവരും. വിശേഷിച്ചും, ഒടുവിൽ കൊണ്ടുവന്ന വാദം,—ബഹുപുരുഷകല്പനയു

അടിസ്ഥാനത്തിൽ, പ്രകൃതി രണ്ടാമതൊരു അനന്ത–നിത്യ–സത്തയായി ശേഷിക്കുമെന്നു പറഞ്ഞതു്,—തികച്ചും അയുക്തമാണു്. എന്തുകൊണ്ടെന്നാൽ, അനന്തമായ ഒന്നിലധികം സത്തകൾ ഒരിക്കലും ഉണ്ടായിരിക്കാവതല്ലെന്നു് യുക്തി നമുക്കു കാണിച്ചുതരുന്നു. എങ്ങനെ? ഇപ്പറഞ്ഞ അനന്തസത്തകൾ സമാനലക്ഷണങ്ങളാണെങ്കിൽ വസ്തുദൃഷ്ട്യാ ഒന്നുമാത്രം,—ഘടാകാശവും മഹാകാശവും ഒന്നായിരിക്കുന്നപോലെ. ഘടാദ്യുപാധികളാൽ കല്പിക്കപ്പെടുന്ന ഭേദം അനന്തമായ ആകാശത്തിനില്ലാത്തതുപോലെ ദേഹാദ്യുപാധികളാൽ കല്പിക്കപ്പെടുന്ന ഭേദവും അഖണ്ഡസച്ചിദാനന്ദമായ പുരുഷനിൽ വാസ്തവത്തിലില്ല. ആകയാൽ ബഹുപുരുഷകല്പന സർവ്വഥാ നിർമ്മൂലമാകുന്നു. പുരുഷൻ ഏകസ്വരൂപമാണു്. ഇനി, ഇപ്പറഞ്ഞ അനന്തസത്തകൾ വിലക്ഷണങ്ങളാകുമ്പോൾ ഓരോന്നും അതിന്റെ വൈലക്ഷണ്യംകൊണ്ടുതന്നെ മററതിന്റെ വ്യാപ്തിയെ പരിച്ഛേദിക്കും; അങ്ങനെ രണ്ടും പരിച്ഛിന്നമാകും. പരിച്ഛിന്നമെന്നാൽ അന്തമുള്ളതാണു്, അനന്തമല്ല. അന്തമുള്ളതെല്ലാം കാര്യമാണു്, കാരണമല്ല. അപ്പോൾ, വിലക്ഷണങ്ങളായ പ്രകൃതിപുരുഷന്മാർ രണ്ടും പരിച്ഛിന്നവും സാന്തവുമായ കാര്യങ്ങളാണെന്നും, അനന്തകാരണസത്ത മററൊന്നാണെന്നും പറയണം. ഏതായാലും അനന്തകാരണസത്ത ഒന്നു മാത്രമേ ഉണ്ടാകാവൂ എന്നു് ഇതിനാൽ സിദ്ധമായി. ആ പരമകാരണം ചൈതന്യമോ ജഡമോ എന്നാണു് ചോദ്യം. വേദാന്തമാണു് ഇതിനു സമാധാനം നൽകുന്നതു്. ചൈതന്യമാണു് പരമകാരണം, ജഡമല്ല, എന്നു് അനുഭവയുക്തികളെക്കൊണ്ടുതന്നെ വേദാന്തം സ്ഥാപിക്കുന്നു.

കാര്യങ്ങളുടെ ആദിമധ്യാന്തങ്ങളിൽ അന്വയിക്കുന്നതാണു് കാരണമെന്നു് മുമ്പുതന്നെ സ്ഥാപിച്ചിട്ടുണ്ടു്. പ്രപഞ്ചകാര്യങ്ങളുടെ ആദിമധ്യാന്തങ്ങളിൽ അന്വയിക്കുന്നതു് ചൈതന്യമാണു്, ത്രിഗുണപ്രകൃതിയല്ല, എന്നു് സൂക്ഷ്മദൃഷ്ട്യാ പരിശോധിച്ചാൽ കാണാം. ഉള്ളതിന്റെയെല്ലാം ഉണ്മ അറിയപ്പെടുന്നുണ്ടു്. അറിയപ്പെടാത്ത ഒന്നു് ഉണ്ടെന്നു് തെളിയിക്കാവതല്ല. ദൃശ്യമുണ്ടെന്നു തെളിയിക്കാൻ അതിനെ ദർശിക്കുന്ന ദൃക്ശക്തി മുമ്പിൽ വേണം. അപ്പോൾ ദൃക്ശക്തിയാണു് മുമ്പുള്ളതെന്നും, അതു് ദൃശ്യങ്ങളിൽ അന്വയിക്കുന്നതുകൊണ്ടാണു് ദൃശ്യം ഉള്ളതായി അറിയപ്പെടുന്നതെന്നും, ദൃക്കിനെ അപേക്ഷിക്കാതെ ദൃശ്യത്തിനു സത്തയില്ലെന്നും വന്നുകൂടുന്നു. എന്നാൽ, രണ്ടും പരസ്പരാപേക്ഷകങ്ങളാണെന്നു വന്നുകൂടേ, എന്നു ചോദിച്ചാൽ വന്നുകൂടാ; കാരണം, ദൃശ്യത്തെ അപേക്ഷിക്കാതെയും ദൃക്കിനു സത്തയുണ്ടെന്നു് ജാഗ്രത്–സ്വപ്ന–സുഷുപ്ത്യനുഭവങ്ങൾ തെളിയിക്കുന്നുണ്ടു്. ഈ മൂന്നവസ്ഥകളും സർവ്വപ്രാണിസാധാരണമാകയാൽ ആർക്കും വിപ്രതിപത്തിക്കവകാശമില്ല. ജാഗ്രത്തിൽ പദാർത്ഥങ്ങൾ ദൃശ്യമാകുന്നതിനാൽ ദൃക്ശക്തിയുടെ പ്രകാശം സിദ്ധമാണു്. സ്വപ്നത്തിൽ ജാഗ്രത്–ദൃശ്യങ്ങൾ തിരോഭവിക്കുന്നുവെങ്കിലും സ്വപ്നാനുരൂപമായ പദാർത്ഥങ്ങൾ ദൃശ്യമാകുന്നതിനാൽ ദൃക്ശക്തിയുടെ വിളക്കം സിദ്ധമാണു്. ജാഗ്രത്–സ്വപ്നദൃശ്യങ്ങൾ രണ്ടുവകയും സുഷുപ്തിയിൽ ലയിക്കുന്നു, ഒന്നും അവിടെ ദൃശ്യമാകുന്നില്ല. എങ്കിലും ദൃക്ശക്തി പ്രകാശിച്ചുകൊണ്ടുതന്നെയിരിക്കുന്നു. അതെങ്ങനെ അറിയാം? അനുഭവംകൊണ്ടു്; "ഞാൻ ഒന്നും അറിഞ്ഞില്ല, പരമാനന്ദമായിരുന്നു," എന്നിങ്ങനെ സുഷുപ്ത്യനുഭവത്തെ ജാഗ്രത്തിൽ സ്മരിക്കുന്നതുകൊണ്ടുതന്നെ. അനുഭവമില്ലാത്തതിനെ സ്മരിക്കാൻ ആർക്കും സാധ്യമല്ല. സുഷുപ്ത്യനുഭവത്തെ സ്മരിക്കുന്നതുകൊണ്ടുതന്നെ അനുഭൂതി (ജ്ഞാന)സ്വരൂപമായ ദൃക്ശക്തി അപ്പോഴും വിളങ്ങുന്നുണ്ടെന്നു സിദ്ധമാണു്. ഈ അവസ്ഥാത്രയവിചാരത്തിൽനിന്നു് രണ്ടു വസ്തുതകൾ വെളിപ്പെടുന്നു:—

1) രണ്ടാമതൊന്നിന്റെ സ്ഫുരണം അല്പംപോലുമില്ലാതെ ആത്മാവു മാത്രമായി പ്രകാശിച്ചിരുന്ന സുഷുപ്തിയിലെ അനുഭവം ആനന്ദമാകയാൽ അതു് സ്വരൂപഭൂതമാണു്, ആത്മാവു ആനന്ദസ്വരൂപമാണു്, എന്നു സിദ്ധിക്കുന്നു. സത്യ–ജ്ഞാന–ആനന്ദസ്വരൂപമാണു് ആത്മാവു്.

സുഷുപ്തിയിൽ ദൃശ്യമില്ലായ്കയാൽ അവിടെ അനുഭൂതമായ ആനന്ദം ദൃശ്യസംബന്ധിയല്ലെന്നു സ്പഷ്ടം. ദുഃഖം അനുഭവപ്പെടുന്നതു് ജാഗ്രത്–സ്വപ്നങ്ങളിൽ മാത്രമാകയാൽ, അതിനു ഹേതു ആ അവസ്ഥകളിൽ സ്ഫുരിക്കുന്ന ദൃശ്യമല്ലാതെ മററൊന്നുമല്ലെന്നു അനു

നമാനിക്കാം. ജഡദുഃഖരൂപമാണ് ദൃശ്യം; ആത്മാവ് ചിദാനന്ദവും.

2. ദൃശ്യമുള്ളപ്പോഴും ഇല്ലാത്തപ്പോഴും യാതൊരു മങ്ങലും മറവും കൂടാതെ ദൃക്‌ശക്തി സ്വയം പ്രകാശിച്ചുകൊണ്ടിരിക്കുന്നതിനാൽ അതിന്റെ സത്ത സ്വതന്ത്രവും നിത്യവുമാണെന്നും, അതു് ദൃശ്യത്തിന്റെ ആദിമധ്യാന്തങ്ങളിൽ അന്വയിക്കുന്നതിനാൽ പരമകാരണമായ അനന്തസത്ത ചൈതന്യമാണെന്നും, ജഡമായ ത്രിഗുണപ്രകൃതിയല്ലെന്നും സിദ്ധിക്കുന്നു.

## ആക്ഷേപസമാധാനങ്ങൾ.

ഇവിടെ ഒരാക്ഷേപത്തിന്നവകാശമുണ്ടു്:— "ജഡദുഃഖരൂപമായ ദൃശ്യങ്ങൾക്കു് താദൃശമായ ഒരു ജഡസത്തയല്ലാതെ ചിദാനന്ദമായ ആത്മാവു് കാരണമാകുന്നതെങ്ങനെ? മാത്രമല്ല, ആത്മാവു് അപരിണാമായായിരിക്കേ അതു് ദൃശ്യകാര്യങ്ങളായി പരിണമിക്കുന്നുവെന്നതും യുക്തമല്ല."

സമാധാനം: ദൃശ്യത്തിന്റെ യാഥാർത്ഥ്യം വെളിപ്പെടാത്തതുകൊണ്ടുള്ള ഒരാക്ഷേപമാണിതു്. ആകയാൽ അതേപ്പറ്റി ഒരു വിചാരം ഇവിടെ സംഗതമാണു്.

ദൃക്‌ശക്തിയെ അപേക്ഷിച്ചു ചിലപ്പോൾ (ജാഗ്രത്—സ്വപ്നങ്ങളിൽ) സ്ഫുരിക്കുന്നതും ചിലപ്പോൾ സ്ഫുരിക്കാത്തതുമായ സത്തയാണു് ദൃശ്യത്തിനുള്ളതെന്നു നാം കണ്ടു. അങ്ങനെയുള്ള സത്തയെ വേദാന്തത്തിൽ 'മിഥ്യ'യെന്നും 'മായ'യെന്നും 'അനൃത'മെന്നും മററും പറഞ്ഞുവരുന്നു ദൃശ്യപ്രപഞ്ചം മായയാണു്, അഥവാ മിഥ്യയാണു്, എന്നു പറയുമ്പോൾ അതു് കേവലം അസത്താണു്, ഇല്ലാത്തതാണു്, എന്നല്ല അർത്ഥം. അധിഷ്ഠാനചൈതന്യത്തെ അപേക്ഷിച്ചു ചിലപ്പോൾ ഉള്ളതായും ചിലപ്പോൾ ഇല്ലാത്തതായും തോന്നിക്കുന്ന ഒരു സത്തയേ അതിനുള്ള എന്നാണു് മനസ്സിലാക്കേണ്ടതു്. ഇനി, ഈ മിഥ്യ ഏതാണെന്നു വച്ചാൽ, അതു് വസ്തുസ്വഭാവമില്ലാത്ത നാമവും രൂപവുമാണു്. നാമരൂപങ്ങളല്ലാതെ മററൊന്നും ദൃശ്യമാവുന്നില്ലല്ലോ. പ്രപഞ്ചത്തിൽ സത്തായി ദൃശ്യമാവുന്ന കാര്യങ്ങളിൽനിന്നു് ഈ നാമരൂപങ്ങളെ അപഗ്രഥിച്ചു് തള്ളിയാൽ സത്തായി ശേഷിക്കുന്നതു് അധിഷ്ഠാനചൈതന്യം മാത്രമാണെന്നു കാണാൻ പ്രയാസമില്ല. ഉദാഹരണമായി മുമ്പറഞ്ഞ മണ്ണിന്റെ കാര്യംതന്നെ നോക്കാം. അതിന്റെ കാര്യങ്ങളായി ദൃശ്യമാവുന്ന കുടം, ചട്ടി, കലം മുതലായ പദാർത്ഥങ്ങളിലെ നാമവും രൂപവും തള്ളിയാൽ ശേഷിക്കുന്നതു് അധിഷ്ഠാനമായ മണ്ണു മാത്രമാണല്ലോ. ആ മണ്ണിനെ അപേക്ഷിച്ചു മാറിക്കൊണ്ടിരിക്കുന്ന ഭാവങ്ങളാണു് കുടം, ചട്ടി മുതലായതു്. ആ ഭാവങ്ങളാകട്ടെ സ്വന്തമായ വസ്തുത്വമില്ലാത്ത നാമരൂപവ്യവഹാരം മാത്രമാകയാൽ മിഥ്യ, മണ്ണുമാത്രം സത്യം, എന്നു വരുന്നു. ഇനി, മണ്ണു എന്ന ദൃശ്യവും ഇതുപോലെ അതിന്റെ കാരണമായ തന്മാത്രകളെ അപേക്ഷിച്ചു ചെയ്യുന്ന നാമരൂപവ്യവഹാരം മാത്രമാകയാൽ മിഥ്യ തന്മാത്രകൾ മാത്രം സത്യം, എന്നു കാണാം. ഇങ്ങനെ സൂക്ഷ്മാത് സൂക്ഷ്മതരമായി ദൃശ്യമാവുന്ന കാര്യങ്ങളെ അപഗ്രഥിച്ചു് അവയുടെ നാമരൂപം തള്ളിയാൽ സത്തായി ശേഷിക്കുന്നതു് നിർവ്വിശേഷമായ ഉണ്മയുടെ സ്ഫുരണം,—'ഉണ്ടു്' എന്ന കേവലബോധം—മാത്രം. അതായതു് സത്താസ്ഫൂർത്തിലക്ഷണമായ ചൈതന്യം, ആത്മസ്വരൂപം, അദ്വിതീയമായി സർവ്വദൃശ്യങ്ങൾക്കും അധിഷ്ഠാനമായിരിക്കുന്നുവെന്നു സൂക്ഷ്മദൃഷ്ടിക്കു കണ്ടെത്താം. ആ അധിഷ്ഠാനത്തിലത്രേ നാമരൂപങ്ങൾ ദൃശ്യങ്ങളാകുന്നതു്. ആത്മാവിന്റെ സത്തയും സ്ഫുരണവുമാണു് നാമരൂപങ്ങൾക്കു സത്താസ്ഫൂർത്തി നല്കിയതു്. അതില്ലെങ്കിൽ ദൃശ്യങ്ങൾ ഉള്ളതായി വെളിപ്പെടുകയില്ലെന്നു സാരം. ഇപ്രകാരം അദ്വിതീയമായ ആത്മസ്വരൂപം സർവ്വപ്രപഞ്ചകാര്യങ്ങൾക്കും അധിഷ്ഠാനത്വേന കാരണമായി സർവ്വത്ര അന്വയിക്കുന്നതിനാൽ സർവ്വപ്രപഞ്ചത്തിനും ആദികാരണം ആത്മാവുതന്നെയെന്നും, ത്രിഗുണപ്രകൃതിയല്ലെന്നും സർവ്വഥാ സിദ്ധിക്കുന്നു.

ജഡമായ ത്രിഗുണപ്രകൃതിയെ പ്രപഞ്ചകാരണമായി കണ്ടെത്തിയതു് കാര്യങ്ങളെ സത്തായി സ്വീകരിച്ചുകൊണ്ടു് ചെയ്ത വ്യവഹാരചിന്തയിലാണു്. എന്നാൽ സൂക്ഷ്മതത്വചിന്തയിൽ കാര്യങ്ങളുടെ മിഥ്യാത്വം തെളിഞ്ഞിരിക്കേ ആ വാദത്തിനു് അടിസ്ഥാനമില്ലാതായിരിക്കുന്നു. ത്രിഗുണപ്രകൃതിക്കു പിന്നെ എ

റിടെയാണു സ്ഥാനം, എന്നു ചോദിച്ചാൽ മററു ദൃശ്യങ്ങൾക്കുള്ളപോലെതന്നെ, എന്നാണ് സമാധാനം. സംഘാതങ്ങൾക്കെല്ലാം വിഘാതം, ലയം, നിശ്ചിതമായിരിക്കെ ത്രിഗുണസംഘാതമായ പ്രകൃതിയെ അതിൽനിന്നൊഴിവാക്കാൻ സാംഖ്യപക്ഷത്തിൽ യാതൊരു ന്യായവും കാണുന്നില്ല. മാത്രമല്ല, പ്രകൃതി ജഡമാണെന്ന ഹേതുകൊണ്ടുതന്നെ അതു് ദൃശ്യമാണെന്നു വരുന്നു. ദൃശ്യങ്ങളെല്ലാം മിഥ്യയാകയാൽ മിഥ്യാരൂപേണതന്നെ പ്രകൃതിയുടെ ഉല്പത്തിയും ലയവും ഉണ്ടാകുന്നു എന്നു പറയുന്നതാണ് അധികം യുക്തം. എന്നാൽ, പ്രകൃതി ഒരു ദൃശ്യവസ്തുവല്ല, അദൃശ്യസത്തയാണ്, എന്നു വാദിക്കുകയാണെങ്കിൽ, അതു് തീർച്ചയായും ജഡമല്ല, ചൈതന്യം മാത്രമാണ്; ദൃക്‌ശക്തിയായ ആത്മാവിൽനിന്നു് ഭിന്നമായ സത്ത പ്രകൃതിക്കില്ലെന്നു സിദ്ധം. ഇനി ദൃക്കും ദൃശ്യവുമല്ലാത്ത ഒരു അദൃശ്യവസ്തുവാണ് പ്രകൃതിയെന്നു പറയുന്ന പക്ഷം, അതു് അർത്ഥശൂന്യമായ ജല്പനമാണ്. ദൃക്കാണെങ്കിൽ സ്വയപ്രകാശം, ദൃശ്യമാണെങ്കിൽ ദൃക്കിനാൽ പ്രകാശിതം. ഇതു രണ്ടുമല്ലാത്ത ഒരദൃശ്യം ഒന്നുകൊണ്ടും അറിയപ്പെടാത്തതാകയാൽ ആകാശകുസുമംപോലെ വസ്തുശൂന്യമായ വികല്പം മാത്രം.

അവികാരിയായ ആത്മാവിൽ വികാരമില്ലാതെ കാര്യങ്ങൾ ഉണ്ടാകാവുന്നതല്ലെന്നുള്ളതാണ് മറെറാരാക്ഷേപം. കാര്യങ്ങളുടെ മിഥ്യാത്വം സ്പഷ്ടമായിരിക്കെ ഈ ആക്ഷേപത്തിന്നവകാശമില്ല. അധിഷ്ഠാനത്തിന്നു യാതൊരു വികാരവും വരാതെ മിഥ്യാദൃശ്യങ്ങൾ അതിലുണ്ടായി ലയിക്കുന്നതിന്നു് ഈ വ്യവഹാരജീവിതത്തിൽതന്നെ ദൃഷ്ടാന്തങ്ങളുണ്ട്. മങ്ങിയ വെളിച്ചത്തിൽ കിടക്കുന്ന കയറിനെ കണ്ടു് പാമ്പാണെന്നു ഭ്രമിച്ചു് ഭയപ്പെട്ടു വിറയ്ക്കുന്നു. ദീപം തെളിച്ചു നോക്കുമ്പോൾ അവിടെ കയറല്ലാതെ ഒന്നുമില്ല. പാമ്പു എവിടെനിന്നുണ്ടായി? എവിടെ ലയിച്ചു? അധിഷ്ഠാനമായ കയറിൽ. അതിന്നു യാതൊരു വികാരവും ഉണ്ടായിട്ടില്ലെന്നു സ്പഷ്ടം. നല്ല വെയിലുള്ളപ്പോൾ മരുഭൂമിയിൽ ജലാശയങ്ങളും ഫലവൃക്ഷങ്ങളും ദൃശ്യമാകുന്നുണ്ട്. ദാഹിച്ചു് വെള്ളം കുടിക്കാൻ അടുത്തു ചെല്ലുമ്പോൾ അവിടെ ഉണങ്ങിവരണ്ട ഭൂമിയല്ലാതെ ഒന്നുമില്ലെന്നു കാണുന്നു. ആ മിഥ്യാദൃശ്യം എവിടെനിന്നുണ്ടായി? എവിടെ ലയിച്ചു? അധിഷ്ഠാനമായ മരുഭൂമിയിൽ. ജലാശയത്തിന്റെ ലയംകൊണ്ടു ഒരു മൺതരിപോലും നനഞ്ഞിട്ടില്ല, ഒരു വികാരവും ഭൂമിക്കുണ്ടായിട്ടില്ല. എന്നാൽ, വെള്ളം കണ്ടതു സത്യം, ദാഹിച്ചതു സത്യം, കുടിക്കാൻ പോയതു സത്യം, ദുഃഖിച്ചതും സത്യം. ആകയാൽ, ദൃശ്യങ്ങൾ മിഥ്യയാണെങ്കിലും ഭ്രമകാലത്തു്—അധിഷ്ഠാനത്തെ അറിയാതെ ദൃശ്യങ്ങളെ സത്യമായി കരുതുന്ന സന്ദർഭത്തിൽ—അവ വ്യവഹാരത്തിന്നും ക്ലേശാനുഭവമുണ്ടാക്കുന്നതിന്നും യോഗ്യങ്ങളാണെന്നു വന്നുകൂടുന്നു. സ്വപ്നദൃശ്യങ്ങൾ മിഥ്യയാണെന്നു് എല്ലാവരും പറയുന്നുണ്ട്. എന്നാൽ സ്വപ്നകാലത്തിൽ അവ സത്യങ്ങളാണ്, സ്വപ്നദേഹംകൊണ്ടു വ്യാപരിക്കുന്നുണ്ട്, ക്ലേശങ്ങളും അനുഭവിക്കുന്നുണ്ട്. ആ മിഥ്യകൾ എവിടെനിന്നുണ്ടായി? എവിടെ ലയിച്ചു? അധിഷ്ഠാനമായ ബോധത്തിൽ. ജാഗ്രത്തിൽ ദൃശ്യമാവുന്ന പ്രപഞ്ചകാര്യങ്ങൾക്കും ഇതിൽ കവിഞ്ഞ സത്തയില്ല. അധിഷ്ഠാനചൈതന്യത്തെ അറിയാത്ത ജാഗ്രത്-സ്വപ്നകാലത്തിൽ അവ സത്യമെന്നപോലെ വിളങ്ങിക്കൊണ്ടു് വ്യവഹാരയോഗ്യങ്ങളായി ക്ലേശാനുഭവമുണ്ടാക്കുന്നു. സുഷുപ്തിയിൽ അവ ആത്മാവിൽ ലയിക്കുമ്പോൾ സർവ്വവ്യവഹാരങ്ങളും ക്ലേശങ്ങളും അസ്തമിക്കുന്നു. അവ ആത്മാവിൽ എങ്ങനെ ലയിക്കുന്നുവെന്നു ചോദിച്ചാൽ, എപ്രകാരം ഉണ്ടായോ അപ്രകാരംതന്നെ മിഥ്യാരൂപേണ, മായാരൂപേണ, ലയിക്കുന്നുവെന്നു വേണം പറയാൻ. പ്രപഞ്ചവൈചിത്ര്യങ്ങളുടെ ഉത്പത്തിയും ലയവും അനിർവചനീയമത്രെ. കാര്യങ്ങൾ കാരണത്തിൽ ശക്തിരൂപേണ ലയിക്കുന്നുവെന്ന വ്യവഹാരത്തിന്റെ അടിസ്ഥാനത്തിൽ പ്രപഞ്ചകാര്യങ്ങളെല്ലാം മായാശക്തിരൂപേണ ആത്മാവിൽ ലയിക്കുന്നു എന്നു വേണമെങ്കിൽ പറയാം. പ്രപഞ്ചത്തെ യഥേഷ്ടം മായികമായി ആവിർഭവിപ്പിക്കാനുള്ള ശക്തി ആത്മാവിന്നുണ്ടെന്നാണ് ഇതിന്റെ വിവക്ഷ. ഇപ്രകാരം സർവ്വപ്രപഞ്ചത്തെയും സ്വരൂപത്തിൽനിന്നു് മായികമായി സൃഷ്ടിക്കാനും സ്വരൂപത്തിൽതന്നെ മായികമായി ലയിപ്പിക്കാനുമുള്ള അനന്തശക്തിയോടുകൂടിയ അധിഷ്ഠാനചൈതന്യത്തിന്നു് 'ഈശ്വരൻ' എന്നാണ് വേദാന്തപ്രസിദ്ധമായ സംജ്ഞ. സാംഖ്യവാദത്തിലെ ത്രിഗുണപ്രകൃതിയെ ഈ

ശ്വരന്റെ മായാശക്തിയെന്നും, ഈശ്വരനെ മായാശക്തിയുക്തനെന്നും മായാതീതനെന്നും മററും പറയുന്നതിന്റെ അടിസ്ഥാനം ഇതിനാൽ വ്യക്തമാകുന്നു. ആത്മാവെന്നോ ഈശ്വരനെന്നോ പരാശക്തിയെന്നോ ഏതു പേരുകൊണ്ടു വ്യവഹരിച്ചാലും അതിനെല്ലാം പരമാസ്പദമായി, അഖണ്ഡസച്ചിദാനന്ദവും അനന്തശക്തിയും ആയിരിക്കുന്ന ആ അദ്വിതീയവസ്തുവാണ് സർവ്വജീവിതത്തിനും പരമകാരണം. ആകയാൽ, മനുഷ്യന്റെ മാത്രമല്ല, സർവ്വജീവിതത്തിന്റെയും ലക്ഷ്യം ആത്മാവായ ഈശ്വരനാണെന്നു സിദ്ധമായി.

“സർവ്വപ്രാണികൾക്കും അദ്വിതീയമായ ആത്മാനുഭൂതി നിസർഗ്ഗസിദ്ധമായിരിക്കെ ആരും അതിനുവേണ്ടി യത്നിക്കേണ്ടല്ലോ”, എന്നൊരു ശങ്ക ആർക്കെങ്കിലുമുണ്ടാകുന്നുവെങ്കിൽ അതിനും സമാധാനം പറയാം: സുഷുപ്തിയിൽ ആത്മാനുഭൂതി അയത്നസിദ്ധമാണെന്നതു വാസ്തവം. അവിടെ യാതൊരു വിധമായ യത്നമോ യത്നിക്കുന്നവനോ ഇല്ലതന്നെ. എന്നാൽ യത്നം സ്വാഭാവികമായി ആർക്കു എവിടെയാണോ ഉണ്ടാവുന്നത് അവിടെ അയാൾക്കുതന്നെയാണ് ആത്മാനുഭൂതിക്കുള്ള യത്നവും വേണ്ടത്. കർത്തൃത്വാഭിമാനിയായ പുരുഷന്റെ ഇച്ഛാപൂർവ്വമായ കരണവ്യാപാരമാണ് യത്നം. ദേഹേന്ദ്രിയാദികളിൽ ‘ഞാനെ’ന്നും ‘എന്റേതെ’ന്നുമുള്ള അഭിമാനത്തോടുകൂടി ഇഷ്ടപ്രാപ്തിക്കും അനിഷ്ടനിവാരണത്തിനും വേണ്ടിയുള്ള കരണവ്യാപാരം നടക്കുന്നത് ജാഗ്രദവസ്ഥയിലാണ്. വ്യവഹാരകാലം എന്നറിയപ്പെടുന്ന ഈ ജാഗ്രത്-ജീവിതം അവിവേകപൂർവ്വകമാണെന്ന് പ്രസിദ്ധവുമാണ്. അധിഷ്ഠാനമായ ആത്മസത്തയെ മറന്ന് മിഥ്യയായ ദൃശ്യദേഹാദികളെ സത്യമായിക്കരുതി വ്യവഹരിക്കുന്ന ഈ ജീവിതത്തിൽ അവിവേകപൂർവ്വകമായ യത്നത്തിന്റെ ഫലമായി അഭിമാനിയായ പുരുഷന് നാനാതരത്തിലുള്ള ക്ലേശങ്ങൾ അനുഭവമാകുന്നതും, അതിന്റെ നിവൃത്തിക്കുവേണ്ടി സ്വേച്ഛയാ യത്നിക്കുന്നതും എല്ലാം ആ വ്യവഹാരത്തിന് എത്രയും യോജിച്ചതാണ്. സുഖം ആത്മസ്വരൂപമാകയാൽ ആത്മസാക്ഷാത്കാരമാണ് സുഖപ്രാപ്തി അഥവാ ക്ലേശനിവൃത്തി. അതിനിച്ഛയുള്ളവൻ മിഥ്യയിൽനിന്നു സത്യത്തെ വേർതിരിച്ചറിയുന്ന വിവേകജ്ഞാനവും മിഥ്യയെ തള്ളിക്കളയുന്ന വൈരാഗ്യബലവും സമ്പാദിക്കണം. ത്രികരണശുദ്ധിയില്ലാതെ വിവേകവൈരാഗ്യങ്ങൾ ഉണ്ടാകാവുന്നതല്ല. അതായത്, ഏതേതു കരണങ്ങളെക്കൊണ്ടാണോ അവിവേകപൂർവ്വകമായ യത്നം നടത്തുന്നത് ആ മനോ-വാക്-കായങ്ങളാകുന്ന കരണങ്ങൾ വിവേകപൂർവ്വം യത്നിക്കാൻ യോഗ്യങ്ങളാകണം. അതിലേക്കു യമനിയമാദി സാധനകൾ അവശ്യം അനുഷ്ഠിക്കണം. ആകയാൽ, ക്ലേശഭൂയിഷ്ഠമായ ഈ ജഗ്രത്‌വ്യവഹാരത്തിൽ ആത്മസാക്ഷാത്കാരം വേണമെന്നിച്ഛയുള്ളവർ ആ കാലത്തുതന്നെ യമനിയമാദി സാധനാനുഷ്ഠാനത്താൽ ത്രികരണശുദ്ധിയും വിവേകവൈരാഗ്യങ്ങളും സമ്പാദിക്കാൻ യത്നിക്കുകതന്നെ വേണം. സദാചാരനിയമങ്ങളുടേയും വർണ്ണധർമ്മനിഷ്ഠയുടേയും ഉപപത്തി ഇതിനാൽ വ്യാഖ്യാതമായിരിക്കുന്നു. യത്നം വേണ്ടാത്തവർ കൃതാർത്ഥരാണ്: ആത്മസാക്ഷാത്കാരത്താൽ സർവ്വവിധക്ലേശങ്ങളിൽനിന്നും നിവർത്തിച്ചു കൃതകൃത്യരായിരിക്കുന്ന മഹാപുരുഷന്മാരെ സംബന്ധിച്ചിടത്തോളം യത്നത്തിന്റെ പ്രശ്നമില്ല. ഇപ്രകാരം ആത്മസാക്ഷാത്കാരത്താൽ കൃതാർത്ഥമായിരിക്കുന്ന അവസ്ഥയാണ് മുക്തി, കൈവല്യം.

സാംഖ്യവാദത്തിലും പുരുഷന്റെ കൈവല്യം സമർത്ഥിച്ചിട്ടുണ്ട്. എന്നാൽ, അവിടെപ്പറഞ്ഞ കൈവല്യവും ഇവിടെ പ്രതിപാദിച്ചതും തമ്മിൽ നിർവ്വചനത്തിന് ഈഷത്ഭേദമുണ്ട്: പ്രകൃതിയെ ദ്വിതീയമായ ഒരു അനന്തസത്തയായി ശേഷിപ്പിക്കുന്ന കൈവല്യമാണ് സാംഖ്യവാദത്തിൽ സമർത്ഥിച്ചത്. വേദാന്തം സാധിക്കുന്ന കൈവല്യം അദ്വിതീയമായ ആത്മസാക്ഷാത്കാരമാണ്. അദ്ധ്യാത്മവാദികൾ ജീവിതലക്ഷ്യമായി കരുതുന്നത് ഇപ്രകാരമുള്ള ആത്മസാക്ഷാത്കാരമത്രേ. ഇതാണ് പരമപുരുഷാർത്ഥം, മനുഷ്യന്റെ പരമമായ ജീവിതലക്ഷ്യം. വേദാന്തത്തിൽ ഈശ്വരപ്രാപ്തി, ബ്രഹ്മാത്മൈക്യം, ബ്രഹ്മനിർവ്വാണം, ബ്രാഹ്മീസ്ഥിതി, മോക്ഷം, നിശ്രേയസം, അപവർഗ്ഗം, പരമഹംസപദം മുതലായ സംജ്ഞകളാൽ വ്യവഹരിക്കപ്പെടുന്നത് ഈ ആത്മസാക്ഷാത്കാരമല്ലാതെ മറെറാന്നുമല്ല.

## മറെറാരു ഉപപത്തി.

മനുഷ്യന്റെ ജീവിതലക്ഷ്യം ഈശ്വരപ്രാപ്തിയാണെന്നുള്ള പരമാർത്ഥതത്വത്തിൽ നാം ഇപ്പോൾ എത്തിച്ചേർന്നതു് ദൃക്-ദൃശ്യവിവേചനരൂപമായ തത്വചിന്ത വഴിക്കാണ്. ഇനി മറെറാരു ഉപപത്തിയാണ് പറയാൻ പോകുന്നതു്. ലൌകികമായ ഈ വ്യവഹാരജീവിതം അവിവേകപൂർവ്വകമെങ്കിലും അതിലെ വ്യാപാരങ്ങളിൽക്കൂടിയും ജീവിതപരമാർത്ഥം നിഴലിക്കുന്നതായി സൂക്ഷ്മദൃഷ്ടിക്കു കാണാൻ കഴിയും.

ജീവജാലങ്ങളെല്ലാം എന്തിനുവേണ്ടി ജീവിക്കുന്നു? സുഖത്തിനുവേണ്ടി. ഉണ്ണുന്നതും ഉറങ്ങുന്നതും ഇരിക്കുന്നതും നടക്കുന്നതും കിടക്കുന്നതും ശ്വസിക്കുന്നതും, എന്നുവേണ്ട സർവ്വവ്യാപാരങ്ങളും നടത്തുന്നതു് സുഖം വേണമെന്ന ഒരേ ഉദ്ദേശത്തോടുകൂടിയാണ്. സുഖം എന്തിനുവേണ്ടി എന്ന ചോദ്യമില്ല, അതിന്റെ പ്രയോജനം അതുതന്നെ. അതു് സ്വാർത്ഥമാണ്, ആത്മാർത്ഥമാണ്; സുഖം ആത്മസ്വരൂപമാണല്ലോ. അതുകൊണ്ടുതന്നെ എല്ലാവരും സ്വാഭാവികമായി സുഖം തേടുന്നു. സുഖം ആത്മസിദ്ധമാണെങ്കിൽ അതിനുവേണ്ടി പുറമേ തേടിപ്പോകുന്നതെന്തിനെന്നു ചോദിച്ചാൽ അവിവേകംകൊണ്ടെന്നല്ലാതെ മറെറാരു സമാധാനവുമില്ല. അധിഷ്ഠാനമായ ആത്മസ്വരൂപത്തെ മറന്നു് ജഡവും ദുഃഖരൂപവുമായ ദൃശ്യദേഹാദിയെ ആത്മാവായും ആത്മീയമായും ഭാവിച്ചു അവയിൽ സുഖം തേടുന്നതു് അവിവേകപൂർവ്വകമായ ഈ വ്യവഹാരത്തിനു യോജിച്ചതുതന്നെ. അതിന്റെ ഫലം ദുഃഖവും. എന്തുകൊണ്ടെന്നാൽ ദുഃഖരൂപമായ ജഡവിഷയങ്ങൾക്കു സുഖം നൽകാനാവില്ല. ദുഃഖം ആരും ഇഷ്ടപ്പെടുന്നില്ല. അതിന്റെ കാരണമറിഞ്ഞു് പരിഹരിക്കാൻ എല്ലാവരും സ്വാഭാവികമായി ആഗ്രഹിക്കുന്നു. ദേഹത്തിനു് രോഗാദികളാൽ പീഡയുണ്ടാകുമ്പോൾ അതിന്റെ കാരണം കണ്ടുപിടിച്ചു ചികിത്സിക്കാൻ വൈദ്യനെ സമീപിക്കാറുണ്ടല്ലോ. ഒരു വൈദ്യന്റെ രോഗവിജ്ഞാനവും ചികിത്സാവിധിയുംകൊണ്ടു സുഖം പ്രാപിക്കുന്നില്ലെങ്കിൽ നാം മറെറാരാളിനെ തേടിപ്പോകുന്നതും സ്വാഭാവികമാണ്. ഇങ്ങനെ എവിടെ വരെ പോകും? രോഗത്തിന്റെ യഥാർത്ഥകാരണമറിഞ്ഞുകൊണ്ടുള്ള ചികിത്സയാൽ സുഖം പ്രാപിക്കുംവരെ. അപ്പോൾ, ദുഃഖകാരണത്തെപ്പററിയുള്ള സത്യനിഷ്ഠമായ ജ്ഞാനമാണ് ദുഃഖനിവൃത്തിക്കും സുഖപ്രാപ്തിക്കും ഹേതുവെന്നു് ഇതിനാൽ തെളിയുന്നു. സത്യവും ജ്ഞാനവും സുഖവും ആത്മസ്വരൂപമാണ്; അതുകൊണ്ടുതന്നെയാണ് സത്യമായ ജ്ഞാനത്തിൽക്കൂടി സുഖം നേടാൻ സ്വാഭാവികമായി യത്നിക്കുന്നതു്. പക്ഷെ അവിവേകം നിമിത്തം ആ അന്വേഷണം ജഡവിഷയങ്ങളിലായിപ്പോയി എന്നേയുള്ളൂ. ഇനി, ആപേക്ഷികമെങ്കിലും ശരിയായ ഒരറിവുകൊണ്ടു് അല്പം സുഖം കിട്ടി എന്നിരിക്കട്ടെ. എന്നാൽ അതുകൊണ്ടുപോരാ, സുഖം പിന്നെയും വേണം, പിന്നെയും വേണം, അതുകൊണ്ടു ജീവിതം പൂർണ്ണമാകണമെന്നാണ് ആഗ്രഹം. അപ്പോൾ അതിനുവേണ്ടി ശരിയായ ജ്ഞാനം സമ്പാദിക്കണം, അതു് പൂർണ്ണമാകണം, അതിനു യത്നിക്കണം. അങ്ങനെ സത്യനിഷ്ഠമായ പൂർണ്ണജ്ഞാനത്തിനും പൂർണ്ണസുഖത്തിനും വേണ്ടിയുള്ള അന്വേഷണം ഈ വ്യവഹാരജീവിതത്തിലുടനീളം പ്രകടമാവുന്നതായി സൂക്ഷ്മദൃഷ്ടിക്കു് കാണാൻ കഴിയും. സത്യവും ജ്ഞാനവും സുഖവും പൂർണ്ണമാവുന്നതു് ആത്മാവായ ഈശ്വരനിലാണല്ലോ. ആകയാൽ ഈ വ്യവഹാരജീവിതമൊട്ടുക്കും അറിഞ്ഞോ അറിയാതെയോ ഈശ്വരനെ ലക്ഷ്യമാക്കിയാണ് പ്രയാണം ചെയ്യുന്നതു്. സർവ്വജീവിതത്തിനും ആദിമൂലമായ ആ അനന്തസച്ചിദാനന്ദസമുദ്രത്തെ പ്രാപിക്കുമ്പോഴേ ഈ ജീവിതപ്രയാണം നിലച്ചു് കൃതാർത്ഥമാവൂ. അതുവരെയും, സമുദ്രത്തിൽനിന്നു വേർപെട്ട ജലബിന്ദുപോലെ, അസ്വതന്ത്രവും അസ്വസ്ഥവും അശാന്തവുമായിട്ടു് ഈ വ്യവഹാരം തുടർന്നുപോകുമെന്നു് സ്പഷ്ടം. ഈശ്വരനാണ് ജീവിതമൂലമെന്നറിഞ്ഞു് അതനുസരിച്ചു വ്യവഹരിക്കുന്നവരത്രേ വിവേകികൾ, ധർമ്മനിഷ്ഠന്മാർ. അവർ യമനിയമാദി സാധനാനുഷ്ഠാനംവഴി ത്രികരണശുദ്ധിയും വിവേകവൈരാഗ്യങ്ങളും സമ്പാദിച്ചു് ഋജുവായ അദ്ധ്യാത്മമാർഗ്ഗത്തിൽ ലക്ഷ്യം പ്രാപിക്കുന്നു. ആത്മാവാകുന്ന ജീവിതമൂലമറിയാതെ ദൃശ്യദേഹാദിയെ സത്യമായിക്കരുതി വ്യവഹരിക്കുന്ന അവിവേകികളാണ് ഭൌതികന്മാർ, അല്ലെങ്കിൽ ലൗകികന്മാർ. അടിക്കടി ദുഃഖമാണ് അവരുടെ അനുഭവം. അതിന്റെ തീവ്രതയിലേ അവർക്കു വിവേകം ഉദിക്കൂ.

ആത്മാവാണു സുഖം, വിഷയങ്ങളല്ല, എന്നു പഠിക്കാൻ കുറെ ശിക്ഷണം വേണമല്ലോ. ദുഃഖമാകുന്ന ഗുരു അതു നിൎവ്വഹിച്ചുകഴിയുമ്പോഴും,—ഒരു പക്ഷെ അതിനു കാലം കുറച്ചധികം വേണ്ടിവരാം—അവർ മടങ്ങി ഋജുവായ ഈശ്വരമാൎഗ്ഗത്തിൽ, അധ്യാത്മപഥത്തിൽ, വന്നുചേരും. ഏതൊരു ജീവിയും, ഇന്നല്ലെങ്കിൽ നാളെ, ആ മാൎഗ്ഗത്തിൽ എത്തിച്ചേരുകതന്നെ വേണം. എന്തുകൊണ്ടെന്നാൽ ഈശ്വരനാണു് സൎവ്വജീവിതത്തിന്റെയും മൂലം, അതിനെ ലക്ഷ്യമാക്കിയാണു് ജീവിതയാത്ര.

ഉപസംഹാരം: മനുഷ്യന്റെ ജീവിതലക്ഷ്യം ആധ്യാത്മികമാണു്, ഭൗതികമല്ല, എന്നു സ്ഥാപിക്കാൻ അനുഭവവും യുക്തിയും മാത്രമേ ഇവിടെ പ്രമാണമായി അവലംബിച്ചിട്ടുള്ളു. ആപ്തവചനത്തെ ഉദ്ധരിച്ചിട്ടില്ല. എന്നാൽ അതുകൊണ്ടു അതിനു് ഇവിടെ പ്രാമാണ്യമില്ലെന്നു വരുന്നില്ല. വാസ്തവത്തിൽ, ഇവിടെ പ്രതിപാദിച്ച യുക്തികളെല്ലാം ആപ്തവാക്യങ്ങളിൽനിന്നെടുത്തവതന്നെയാണു്. ആപ്തപുരുഷന്മാർ തങ്ങളുടെ തത്വദൎശനങ്ങൾ എല്ലാവരും കണ്ണടച്ചു വിശ്വസിച്ചുകൊള്ളണമെന്നല്ല ഉപദേശിക്കുന്നതു്; എങ്ങനെ പ്രതിപാദിച്ചാൽ മറ്റുള്ളവൎക്കു തത്വം ബോധ്യമാകുമോ അപ്രകാരം അനുഭവവും യുക്തിയും അനുസരിച്ചുതന്നെയാണു് അവരുടെ ഉപദേശം. ശ്രീശങ്കരാചാൎയ്യസ്വാമികളുടെ ഭാഷ്യങ്ങളിലും ശ്രീ വിവേകാനന്ദസ്വാമികളുടെ പ്രഭാഷണങ്ങളിലും പ്രസിദ്ധമായിരിക്കുന്ന യുക്തിവാദങ്ങളാണു് ഇവിടെ പ്രതിപാദിച്ചതെല്ലാം. ജീവിതലക്ഷ്യം സാക്ഷാത്കരിച്ചു് കൃതാൎത്ഥരായിത്തീൎന്ന ആ മഹാപുരുഷന്മാരുടെ ജീവിതവും ഉപദേശങ്ങളും അന്ധകാരമയമായ ഈ ജീവിതത്തിൽ നമുക്കു് മാൎഗ്ഗദൎശകങ്ങളായി ഭവിക്കട്ടെ!

ഓം നമഃ പരമഋഷിഭ്യോംനമഃ പരമഋഷിഭ്യഃ||

---

# ശ്രീമദ് വിവേകാനന്ദസ്വാമികളുപദേശിച്ച ഭക്തിയോഗം.

മൃഡാനന്ദസ്വാമി

പരമമായ ആനന്ദാനുഭവമാണു് മനുഷ്യൻ തന്റെ ജീവിതലക്ഷ്യമായി കരുതുന്നതു്. ദുഃഖത്തിന്റെ കറ കലരാത്ത സുഖം അനുഭവിക്കാനുള്ള മാൎഗ്ഗങ്ങളാരാഞ്ഞുകൊണ്ടാണു് അവൻ ലോകത്തിൽ പ്രവൎത്തിക്കുന്നതു്. ദുഃഖങ്ങളിൽനിന്നും ദുരിതങ്ങളിൽനിന്നും രക്ഷ നേടി മനസ്സിന്നു് അല്ലലോ അലട്ടോ ഉണ്ടാകാത്ത തരത്തിൽ ശാന്തവും സമാധാനപൂൎണ്ണവുമായ ജീവിതം നയിക്കുമാറാകണമെന്നാണു് സാധാരണയായി ഓരോരുത്തരും ആഗ്രഹിക്കുന്നതു്. അതിൽ നിത്യവും നിരതിശയവുമായ ആനന്ദവും അവൻ പ്രതീക്ഷിക്കുന്നു. മഹത്തായ ആ ലക്ഷ്യത്തിലെത്തിച്ചേരുവാൻ പൗരാണികാചാൎയ്യന്മാർ പല മാൎഗ്ഗങ്ങളും ഉപദേശിച്ചിട്ടുള്ളതിൽ ഏററവും എളുപ്പവും സ്വാഭാവികവുമായ മാൎഗ്ഗമാണു് ഭക്തിയോഗം. മനുഷ്യരെല്ലാം അന്നഗതപ്രാണന്മാരായിത്തീരുന്ന ഈ കാലത്തേക്കു് ഏററവും പററിയതു് ഭക്തിമാൎഗ്ഗമാണെന്നാണു് ശ്രീരാമകൃഷ്ണദേവൻ പറയുന്നതു്. "ഭക്തിരേകാ കലൗയുഗേ" എന്ന ആൎഷവചനവുമുണ്ടു്. നമ്മുടെ മഹൎഷിമാൎക്കു് നിരന്തരചിന്താവിഷയമായിട്ടുള്ള ഒന്നാണു് ഭക്തി. പലരും ഭക്തിയെപററി പ്രത്യേകം ഗ്രന്ഥങ്ങൾതന്നെ രചിച്ചിട്ടുണ്ടു്. അതു് എല്ലാററിന്റെയും ഫലം, അതായതു് സാദ്ധ്യം, ആയതുകൊണ്ടു് കൎമ്മജ്ഞാനയോഗങ്ങളെക്കാൾ ഉൽകൃഷ്ടമാണെന്നാണു് അവർ അഭിപ്രായപ്പെടുന്നതു്. "സാ തു കൎമ്മജ്ഞാനയോഗേഭ്യോഽപ്യധികതരാ, ഫലരൂപത്വാൽ." എല്ലാററിലുംവെച്ചു് സുകരവും സുഗമവുമായ മാൎഗ്ഗവും ഭക്തിയാണു്.

### ഭക്തിയോഗമെന്നാലെന്തു്?

നിഷ്കപടവും ഫലനിരപേക്ഷവുമായ ഈശ്വരാന്വേഷണമത്രെ ഭക്തിയോഗം. അതു പ്രേമത്തിൽനിന്നു ജനിച്ചു് പ്രേമത്തിൽ വളൎന്നു് പ്രേമത്തിൽതന്നെ പൎയ്യവസാനിക്കുന്നു. അങ്ങനെ മനുഷ്യമനസ്സിന്റെ

നൈസർഗ്ഗികവികാരമായ സ്നേഹമാണ് ഭക്തിയോഗത്തിന്നടിസ്ഥാനം. "സാ പരാനുരക്തിരീശ്വരേ" എന്നാണ് ഭക്തിസൂത്രകാരൻ അതിന്നു ലക്ഷണം ചെയ്യുന്നതു്. ഈശ്വരനിലുള്ള പരമപ്രേമമാണ് ഭക്തി.

"മദ്ഗുണശ്രുതിമാത്രേണ മയി സർവ്വഗുഹാശയേ
മനോഗതിരവിച്ഛിന്നാ യഥാ ഗംഗാംഭസോഽംബുധൗ
ലക്ഷണം ഭക്തിയോഗസ്യ നിർഗ്ഗുണസ്യ ഹ്യുദാഹൃതം"
(ഭാഗവതം 3. 29. 11.)

സത്യം, ജ്ഞാനം, ആനന്ദം മുതലായ ഭഗവദ്ഗുണങ്ങളെക്കുറിച്ചു കേൾക്കുന്ന മാത്രയിൽ മനസ്സ്, സർവ്വാന്തര്യാമിയായ ഭഗവാനിലേക്ക് ഇടമുറിയാതെ, ആഴിയിലേക്ക് ഗംഗാപ്രവാഹംപോലെ, ചെന്നു ചേരുന്നതിനെയാണ് ഭക്തിയോഗത്തിന്നു് ലക്ഷണമായി പറയുന്നതു്.

"യാ പ്രീതിരവിവേകാനാം വിഷയേഷ്വനപായിനീ
ത്വാമനുസ്മരതഃ സാ മേ ഹൃദയാന്മാപസർപ്പതു."

എന്നു പ്രാർത്ഥിക്കുന്ന പ്രഹ്ലാദൻ ഭക്തിയുടെ ശരിയായ ഒരു സ്വരൂപത്തെയാണ് നമുക്കു കാണിച്ചുതരുന്നതു്. അവിവേകികളായ ആളുകൾക്ക്, ലൗകികചിന്തയിൽ മുഴുകിക്കഴിയുന്ന ജനങ്ങൾക്ക്, പണത്തോടും പദവിയോടും, പ്രിയയോടും പുത്രനോടും, സ്നേഹിതരോടും സ്വന്തം സാധനങ്ങളോടും എത്രമാത്രം വലിയ ആസക്തിയാണുള്ളതെന്നു് നാം കാണാറുള്ളതാണല്ലോ. 'ആ അതിമഹത്തായ ആസക്തി എനിക്കങ്ങയോടുണ്ടാകട്ടെ' എന്നാണ് പ്രഹ്ലാദൻ പ്രാർത്ഥിക്കുന്നതു്. അങ്ങനെ ഭഗവാനോടു തോന്നുന്ന സുദൃഢമായ സ്നേഹത്തെയാണ് ഭക്തിയെന്നു പറയുന്നതു്.

ഉൽകൃഷ്ടരൂപത്തിലുള്ള പ്രേമത്തിന്റെ ശാസ്ത്രമാകുന്നു ഭക്തിയോഗം. പ്രേമത്തെ ഏതു വഴിക്കു തിരിക്കണം, അതിനെ എങ്ങനെ നിയന്ത്രിക്കണം, അതുകൊണ്ടു് എങ്ങനെ കൈകാര്യം ചെയ്യണം, ഒരു ലക്ഷ്യം കൊടുത്തു് അതിൽനിന്നു് അത്യുച്ചവും അത്യുൽകൃഷ്ടവുമായ ഫലങ്ങളെ എങ്ങനെ സമ്പാദിക്കാം അതായതു് ആത്മാനന്ദപരമശാന്തിക്ക് അതിനെ എങ്ങനെ ഉപകരണമാക്കാം എന്നെല്ലാം ആ ശാസ്ത്രം അറിവുതരുന്നു. ചുരുക്കത്തിൽ പരമാത്മാവുമായി ഐക്യം പ്രാപിപ്പാനുള്ള ഭക്തിയുടെ ക്രമവൽകൃതപദ്ധതിയാണ് ഭക്തിയോഗം. ആത്മസാക്ഷാൽകാരത്തിലേക്കു നയിക്കുന്ന മാർഗ്ഗങ്ങളിൽവെച്ചു് ഏററവും എളുപ്പവും ഉറപ്പായി ആശ്രയിക്കാവുന്നതുമായ മാർഗ്ഗം ഇതത്രെ. ഈശ്വരപ്രേമമൊന്നു മാത്രമാണ് ഈ മാർഗ്ഗത്തിൽക്കൂടി പൂർണ്ണതയിലെത്തുവാൻ അത്യന്താപേക്ഷിതമായതു്.

### ജ്ഞാനയോഗവും ഭക്തിയോഗവും

ഭക്തന്റെ ഒരിക്കലും ഒടുങ്ങാത്ത പ്രേമത്തിന്നു് വിഷയമാകുന്നതു് സഗുണനും സരൂപിയുമായ ഈശ്വരനാണ്. ജ്ഞാനിയാകട്ടെ നിർഗ്ഗുണനും നിരാകാരനുമായ ബ്രഹ്മത്തെയാണ് ലക്ഷ്യമാക്കുന്നതു്. അതുകൊണ്ടു് ജ്ഞാനത്തിന്നും ഭക്തിക്കും തമ്മിൽ വലിയ അന്തരമുണ്ടെന്നു് ജനങ്ങൾ വിചാരിക്കാറുണ്ടു്. വാസ്തവത്തിൽ അതു ശരിയല്ല. വിചാരശീലന്മാരായ ചിന്തകന്മാർ ജ്ഞാനയോഗത്തെ പിന്തുടർന്നു് എത്തിച്ചേരുന്ന അഖണ്ഡസച്ചിദാനന്ദരൂപമായ ബ്രഹ്മവും, വികാരശീലന്മാരായ പ്രേമികന്മാർ ഭക്തിയോഗത്തെ പിന്തുടർന്നു് പ്രാപിക്കുന്ന അനിർവ്വചനീയപ്രേമസ്വരൂപനായ ഈശ്വരനും തമ്മിൽ യാതൊരു വ്യത്യാസവുമില്ല. ഭക്തൻ ഉപാസിക്കുന്ന ഈശ്വരൻ ബ്രഹ്മത്തിൽനിന്നു് വ്യത്യാസപ്പെട്ടതോ വേറിട്ടതോ അല്ല. ഏകവും അദ്വിതീയവുമായ ബ്രഹ്മംതന്നെ എല്ലാം. എന്നാൽ നിർഗ്ഗുണവും നിരാകാരവുമായ ബ്രഹ്മം നമ്മുടെ പ്രേമത്തിന്നോ ആരാധനക്കോ വിഷയമാകാത്തവിധം അത്ര സൂക്ഷ്മമായ തത്വമായതുകൊണ്ടു് ഭക്തൻ അതിന്റെ സവിശേഷഭാവമായ പരമേശ്വരനെ ഉപാസ്യനായെടുത്തിരിക്കുന്നു. അഖണ്ഡസദ്വസ്തുവായ ബ്രഹ്മത്തിന്റെ അത്യുൽകൃഷ്ടപ്രകാശനമാണ് ഈശ്വരൻ. ഈശ്വരൻ സഗുണനും നിർഗ്ഗുണനുമാണ്. അങ്ങനെ ഭക്തനും ജ്ഞാനിയും അന്യോന്യം അടുത്തടുത്തു് ഒടുവിൽ കൂടിച്ചേരുന്നതു് ഒരേസ്ഥാനത്തുതന്നെയാണ്.

### ഭക്തിയോഗലക്ഷ്യം

ഇന്ദ്രിയസുഖാനുഭവമാണ് ജീവിതലക്ഷ്യമെന്നു് വിചാരിക്കുന്ന ഒരുകൂട്ടം ആളുകളുണ്ടു് ലോകത്തിൽ. അവരെ സംബന്ധിച്ചേടത്തോളം ഇന്ദ്രിയങ്ങളെ സുഖിപ്പിച്ചു് കാമങ്ങളെ തൃപ്തിപ്പെടുത്താത്തവയെല്ലാം

ഉപയോഗശൂന്യങ്ങളാണ്. അതുകൊണ്ട് മതം, ഈശ്വരൻ, ആത്മാവ്, മോക്ഷം മുതലായവയെല്ലാം അവക്കു വർജ്യങ്ങളാണ്. കാരണം അവ ധനത്തെ—ദേഹസുഖത്തെ—തരുന്നവയല്ലല്ലോ. ഭോജനം, പാനം, നിദ്ര, സന്തത്യുൽപാദനം, മരണം എന്നിവയിൽനിന്ന് ഉത്തമവും ഉൽകൃഷ്ടവുമായി ഒന്നുംതന്നെ അവക്കു ചിന്താവിഷയമാകുന്നില്ല. അവയിൽനിന്നുയർന്ന വല്ലതിന്റെയും ആവശ്യം നേരിയ മട്ടിലെങ്കിലും തോന്നണമെങ്കിൽ അവക്കു ജന്മജന്മാന്തരങ്ങൾതന്നെ കഴിയേണ്ടിവരും. മറിച്ച്, ദേഹത്തിൽനിന്ന് വ്യതിരിക്തമായി ഒരാത്മാവുണ്ടെന്നും ഈ മർത്ത്യജീവിതത്തിലെ ക്ഷണികകാര്യങ്ങളെക്കാൾ ആത്മാവിന്റെ ശാശ്വതകാര്യങ്ങൾ വിലകൂടിയവയാണെന്നും ഇന്ദ്രിയങ്ങളെ ലാളിക്കുന്നത് ആലോചനയില്ലാത്ത ബാലക്രീഡപോലെയാണെന്നും തോന്നുന്നവർക്ക് ഈശ്വരനും ഈശ്വരപ്രേമവുമാകുന്നു മനുഷ്യജീവിതംകൊണ്ടുള്ള ഏകപ്രയോജനം. അങ്ങനെയുള്ളവർ ഈശ്വരകൃപയാൽ സാക്ഷാദ്ദർശനം എന്ന സൂര്യപ്രകാശം വിലസുന്ന തലത്തിലേക്ക് വേഗത്തിലെത്തിച്ചേരുന്നു. അവിടെ അയാൾ യുക്തിവാദങ്ങളെയെല്ലാം വേഗത്തിൽ പിന്നിട്ട് പരമാർത്ഥതത്വങ്ങളെ പ്രത്യക്ഷത്തിൽ കണ്ടറിയുന്നു. അങ്ങനെയുണ്ടാകുന്ന ഭഗവദ്ദർശനം, ഈശ്വരാനുഭൂതി, ഈശ്വരാനന്ദാനുഭവം മറ്റെല്ലാററിനെക്കാളും മീതെയായി കണക്കാക്കപ്പെടുന്നു. ഭക്തിയുടെ പരമോച്ചാവസ്ഥയിൽ എത്തുന്ന ഒരാൾ എപ്പോഴും ആ ദിവ്യപ്രേമരസം ആസ്വദിച്ചുകൊണ്ട് ഇരിക്കുവാനാണിഷ്ടപ്പെടുക. അവന്നു തത്വവിചാരമോ കൈവല്യമോ മോക്ഷമോ നിർവ്വാണമോ ഒന്നും വേണ്ടതില്ല. പഞ്ചസാരയുടെ മാധുര്യം അനുഭവിക്കാനല്ലാതെ പഞ്ചസാരയായിത്തീരുവാൻ ആരാണിഷ്ടപ്പെടുക?

"ന ധനം ന ജനം ന സുന്ദരീം
കവിതാം വാ ജഗദീശ കാമയേ.
മമ ജന്മനി ജന്മനീശ്വരേ
ഭവതാൽ ഭക്തിരഹൈതുകീ ത്വയി."

(മുകുന്ദമാല)

ജഗദീശ്വരാ, എനിക്കു ധനം വേണ്ട, സ്വജനം വേണ്ട, സുന്ദരിയായ കാമിനിയെയോ കവിതാസാമർത്ഥ്യത്തെയോ ഞാൻ ആഗ്രഹിക്കുന്നില്ല, മോക്ഷത്തെയും ഞാൻ കാംക്ഷിക്കുന്നില്ല. എനിക്കു ജന്മങ്ങൾ തുടരെത്തുടരെയുണ്ടാകട്ടെ. ഓരോ ജന്മത്തിലും പ്രേമസ്വരൂപനായ നിന്തിരുവടിയിൽ കാമസ്പർശംപോലുമില്ലാത്ത ഭക്തിയുണ്ടായിരിക്കട്ടെ." എന്നു മാത്രമായിരിക്കും ഒരു യഥാർത്ഥഭക്തന്റെ പ്രാർത്ഥന.

### ഭക്തിയുടെ ദശകൾ

ഭക്തിയെ പ്രധാനമായി ഗൗണീ എന്നും പരാ എന്നും രണ്ടു ദശകളായി തിരിക്കുന്നു. പ്രാരംഭദശയിലുള്ള ഭക്തിയെയാണ് ഗൗണഭക്തി എന്നു പറയുന്നത്. ഈ അവസ്ഥയിൽ പുരോഗതിക്കു സഹായികളാവാൻ പല സ്ഥൂലാവലംബങ്ങളും ഒഴിച്ചുകൂടാത്തവയാണ്. പ്രതിമകളെയും പ്രതീകങ്ങളെയും ശരിയായ മനോഭാവത്തോടുകൂടി ആരാധിക്കുന്നതു ക്രമേണ ഭക്തന്റെ വളർച്ചയെ സഹായിക്കുന്നു. എല്ലാ മതങ്ങളിലും സ്വഭാവേന വളർന്നുവന്നിട്ടുള്ള പുരാണാത്മകങ്ങളും പ്രതീകാത്മകങ്ങളുമായ ഭാഗങ്ങൾ ഒരു സാധകന്ന് ആദിമരക്ഷാവലയമായി നിന്ന് അവനെ ഈശ്വരപ്രാപ്തിക്കു തുണക്കുന്നു. ഈ താണ പടിയിലുള്ള ഭക്തി ദുഷിച്ചു പലപ്പോഴും ബീഭത്സമായ മതഭ്രാന്തായിത്തീരാറുണ്ട്. ഹിന്ദുക്കളുടെയോ മുഹമ്മദീയരുടെയോ ക്രിസ്ത്യാനികളുടെയോ ഇടയിൽ കാണുന്ന മതഭ്രാന്തസംഘം ഭക്തിയുടെ താണപടികളിൽനിന്നു മാത്രം ഉണ്ടായതാണ്. സ്വന്തം ഇഷ്ടദേവതയോടുള്ള നിഷ്ഠ അന്യദേവതകളോടുള്ള വെറുപ്പായി പരിണമിക്കുകയാണ് ചെയ്യുന്നത്. എന്നാൽ ഭക്തി പരിപക്വമായി പരാ എന്ന അത്യുച്ചഭാവത്തിലെത്തിയാൽ പിന്നെ മതഭ്രാന്തിന്റെ ഇത്തരം ബീഭത്സപ്രകടനങ്ങൾ ഉണ്ടാകുകയില്ല. പരഭക്തിയിൽ മുഴുകിയ ജീവൻ പിന്നെ ലോകത്തിൽ വിദ്വേഷം പരത്തുന്നതിൽ ആയുധമാകുവാൻ പററാത്ത വിധത്തിൽ പ്രേമസ്വരൂപനായ ഭഗവാന്റെ സമീപമെത്തിയിരിക്കുന്നു. പരഭക്തിയിൽ സിദ്ധി നേടിയ ഒരുവന്ന് ക്ഷേത്രങ്ങളുടേയോ പള്ളികളുടേയോ ആവശ്യം തോന്നുന്നില്ല. വിഗ്രഹാദികളും ആരാധനാസമ്പ്രദായങ്ങളും സാധകനെ മുമ്പോട്ട് കൊണ്ടുപോകുവാൻ ആവശ്യംതന്നെ, എങ്കിലും അവക്കുള്ള വില നമ്മെ ഈശ്വരനോടു അത്യന്തം പ്രേമപ്പെട്ടിരിക്കുക എന്ന നിലയിൽ എത്തിക്കുക മാ

ത്രമേയുള്ളൂ. ഹൃദയം ശുദ്ധനിർമ്മലമാക്കി അതിന്റെ ദിവ്യപ്രേമാമൃതം തട്ടൊപ്പം നിറച്ചുകഴിഞ്ഞാൽ പിന്നെ ഈശ്വരനെപ്പററി പ്രേമപരമല്ലാത്ത മററു ഭാവങ്ങൾ എല്ലാം ബാലിശമായിത്തീരുന്നു. സ്വഹൃദയത്തിൽ ഈശ്വരനെ സാക്ഷാൽകരിച്ചിട്ടുള്ള അയാൾക്കു ഈശ്വരനെ ദർശിപ്പാനാവാത്ത ഒരു സ്ഥലവുമില്ല. ക്ഷേത്രങ്ങളിലും പുറത്തും, സാധുവിന്റെ സാധുത്വത്തിലും ദുഷ്ടന്റെ ദുഷ്ടതയിലും അയാൾക്കു ഈശ്വരദർശനം ലഭിക്കുന്നു. എന്തെന്നാൽ അവിടുന്നു് അദ്വയസർവ്വശക്തിയായി അക്ഷയപ്രേമജ്യോതിസ്സായി ആനന്ദമഹിമാവോടുകൂടി തന്റെ ഹൃദയത്തിൽ വിളങ്ങുന്നതായി അയാൾ ദർശിച്ചിരിക്കുന്നു. ഹൃദയത്തിലുള്ള ഭാവംതന്നെയാണല്ലൊ പുറത്തും കാണുന്നതു്.

"അർച്ചാദാവർച്ചയേത് താവ
ദീശ്വരം മാം സ്വകർമ്മകൃത്
യാവന്ന വേദ സ്വഹൃദി
സർവ്വഭൂതേഷ്വവസ്ഥിതം."

(ഭാഗവതം 3. 29. 25)

സർവ്വഭൂതങ്ങളിലും കുടികൊള്ളുന്ന പരമാത്മാവിനെ തന്റെ ഉള്ളിൽത്തന്നെ കാണാൻ കഴിയാത്തേടത്തോളം കാലം സ്വധർമ്മാനുഷ്ഠാനത്തോടുകൂടി ഒരുവൻ ഈശ്വരനായിരിക്കുന്ന എന്നെ വിഗ്രഹാദികളിൽ പൂജിക്കണമെന്നാണു് ഭഗവാൻ തന്നെ അനുശാസിക്കുന്നതു്.

### ഗുരുവിന്റെ ആവശ്യം.

ഓരോ ജീവനും പരിപൂർണ്ണനാകണമെന്നുള്ളതു് നിയതിനിശ്ചയമാണു്. ആ പരിപൂർത്തിയെത്തുവാനുള്ള സഹായം പുറമെനിന്നു് ലഭിക്കേണ്ടതു് അവശ്യം ആവശ്യമാണു്. അതുണ്ടാകുമ്പോൾ ജീവന്റെ കഴിവുകൾക്കും പ്രകൃഷ്ടശക്തികൾക്കും പ്രസരിപ്പു കൂടും, അധ്യാത്മജീവിതത്തിനു് ഉണർവ്വു കൂടും, വളർച്ചക്കു വേഗം കൂടും, ഒടുവിൽ പരിശുദ്ധിയും സിദ്ധിയും കൈവരികയും ചെയ്യും. എന്നാൽ ഈ പ്രേരണ ഗ്രന്ഥങ്ങളിൽനിന്നു ലഭ്യമല്ല. ഗ്രന്ഥപഠനത്തിൽനിന്നു ആദ്ധ്യാത്മസഹായം ഉണ്ടാകുന്നുണ്ടു് എന്നൊരു തെററിദ്ധാരണ നമുക്കു ചിലപ്പോൾ പററാറുണ്ടു്. ഗ്രന്ഥപാഠംകൊണ്ടു് വലിയ ബുദ്ധിശാലികളാകാമെന്നല്ലാതെ അന്തരാത്മാവിനു് വികാസം പ്രാപിക്കുവാൻ ഒന്നും കിട്ടുന്നില്ലെന്നു ഒരാത്മപരീക്ഷണം നടത്തിയാൽ നമുക്കു കാണാവുന്നതാണു്. പലർക്കും ആത്മീയവിഷയങ്ങളെപ്പററി വിസ്മയകരമായി പ്രസംഗിക്കുവാൻ കഴിവുണ്ടായിട്ടും ആചരണത്തിലും ശരിയായ ആദ്ധ്യാത്മികജീവിതം നയിക്കുന്നതിലും പരിതാപകരമാംവണ്ണം പരാജയം പിണഞ്ഞുകാണുന്നതു് അതുകൊണ്ടാണു്. ജീവനെ ഉണർത്തിവിടുവാനുള്ള പ്രേരണ മറെറാരു ജീവനിൽനിന്നുതന്നെ വരാതെ നിവൃത്തിയില്ല. ആ പ്രേരണ തരുന്ന ആളെയാണു് ഗുരുവെന്നു പറയുന്നതു്. ഗുരുവിന്റെ ആവശ്യത്തെപ്പററി നമ്മുടെ ഉപനിഷത്തുക്കളിലും ശാസ്ത്രങ്ങളിലും ഉറപ്പിച്ചു പറഞ്ഞിട്ടുണ്ടു്. സംസാരമാകുന്ന കടലിൽകിടന്നു് മുങ്ങിപ്പൊങ്ങുന്ന നമുക്കു എന്തെങ്കിലും ഒരു അവലംബനം കരക്കു കയറുന്നതിനു് സഹായിക്കുവാൻ ഗുരുവിനു മാത്രമേ സാധിക്കുകയുള്ളൂ. അതുകൊണ്ടു് ജീവനു് ഒരു ഉണർവ്വു കിട്ടണമെന്നോ ആദ്ധ്യാത്മികമായി എന്തെങ്കിലും അഭിവൃദ്ധി വേണമെന്നോ ആഗ്രഹിക്കുന്ന ഏതൊരാളും ഒരു ഗുരുവിനെ സ്വീകരിക്കാതെ നിവൃത്തിയില്ല. ആ ഗുരുവിൽനിന്നു് യഥാവിധി ഉപദേശം വാങ്ങി തങ്ങളുടെ ജീവിതത്തിൽ അനുഷ്ഠാനത്തിൽ വരുത്തുന്നതുകൊണ്ടു മാത്രമേ ശരിയായ പരിശുദ്ധിയും സിദ്ധിയും കൈവരുത്തുവാൻ കഴിയുകയുള്ളൂ. സാധകന്റെ കണ്ണുതുറപ്പിക്കുന്നവനാണു് ഗുരു. ഗുരുവിന്റെ നേർക്കു നമ്മുടെ ഹൃദയത്തിൽ വിശ്വാസവും അനുസരണയും താഴ്മയും ഭക്തിയും ഇല്ലാഞ്ഞാൽ ആത്മീയപുരോഗതിയുണ്ടാകുന്നതല്ല.

"അജ്ഞാനതിമിരാന്ധസ്യ ജ്ഞാനാഞ്ജനശലാകയാ
ചക്ഷുരുന്മീലിതം യേന തസ്മൈ ശ്രീഗുരവേ നമഃ"

ഗുരു നമ്മെ അനുഗ്രഹിക്കുവാൻ വേണ്ടി രൂപമെടുത്തു വന്നിട്ടുള്ള ശ്രീ പരമേശ്വരൻ തന്നെയാണെന്ന ബോധത്തോടുകൂടി പ്രതിദിനം അദ്ദേഹത്തെ വണങ്ങണം.

"ഗുരുർബ്രഹ്മാ ഗുരുർവ്വിഷ്ണുഃ
ഗുരുർദ്ദേവോ മഹേശ്വരഃ
ഗുരുഃ സാക്ഷാൽ പരം ബ്രഹ്മ
തസ്മൈ ശ്രീ ഗുരവേ നമഃ."

മനസ്സിനു് ശാശ്വതമായ ശാന്തിയും സമാധാനവും കിട്ടുവാൻ ആദ്ധ്യാത്മികമായ ഉണർവ്വുണ്ടാകണം. ആ ഉണർവ്വുണ്ടാകണമെങ്കിൽ ഒരു ഗുരുവിനെ സമീപിച്ചു് അദ്ദേഹത്തിൽനിന്നു് ഉപദേശം വാങ്ങി അദ്ദേഹത്തിന്റെ നിർദ്ദേശങ്ങളെ അനുഷ്ഠാനത്തിൽ കൊണ്ടുവരികയും വേണം എന്നുള്ളതു് ഏററവും ഓർത്തിരിക്കേണ്ട സംഗതിയാണു്.

### ഇഷ്ടദേവത

ഭക്തിമാർഗ്ഗത്തിൽ സിദ്ധി കൈവരുന്നതിനു് ഓരോരുത്തരുടെയും മനസ്സിനും ഹൃദയത്തിനും ഇണങ്ങിയ ഭാവത്തോടുകൂടിയ ഒരു ദേവനെ ഉപാസ്യദേവതയായി സ്വീകരിക്കേണ്ടിയിരിക്കുന്നു. ആ ഇഷ്ടദേവതയോടു ഏകാന്തമായ ഭക്തിയുണ്ടായിരിക്കണം. പല ദേവന്മാരെയും ഒരേ സമയത്തു് ആരാധിക്കുന്നതു വെള്ളം കിട്ടുവാൻ വേണ്ടി പല സ്ഥലങ്ങളിലും കുഴികൾ കുഴിക്കുന്നതുപോലെയാണു്. ഒരേ സ്ഥലത്തുതന്നെ കുഴിക്കുകയാണെങ്കിൽ വെള്ളം കിട്ടുന്നു. അതുപോലെ ഒരേ ദേവനെത്തന്നെ ഏകാഗ്രമായി ഭജിക്കുകയാണെങ്കിൽ വേഗത്തിൽ ഫലം കിട്ടുന്നു. അതുകൊണ്ടാണു് ഇഷ്ടദേവതാസ്വീകരണത്തിനു് പ്രത്യേകം പ്രാധാന്യം കല്പിച്ചിട്ടുള്ളതു്. ഈ ഭാവത്തിനു് ശ്രീരാമകൃഷ്ണൻ ഒരു ഉദാഹരണം പറയാറുണ്ടു്. "അവർ കഥയിൽ പറയുന്ന മുത്തുചിപ്പിപോലെയാണു്. കടലടിയിൽ കിടക്കുന്ന ചിപ്പി സ്വാതിനക്ഷത്രം ഉച്ചയാകുമ്പോൾ വീഴുന്ന ഒരു മഴത്തുള്ളി പിടിപ്പാൻ വേണ്ടി മീതെക്കു പൊന്തിവരും. തന്റെ കക്കയും തുറന്നുവെച്ചു് കടലിന്മീതെ പാറി നടക്കും. ഒരു തുള്ളി മഴവെള്ളം പെട്ടുകഴിഞ്ഞാൽ ഉടനെ കടലിന്നടിയിലേക്കു്, സ്വസ്ഥാനത്തേക്കു്, താണുപോകും. ആ വെള്ളത്തുള്ളി ഒരു മനോഹരമുത്താകുന്നതുവരെ അവിടെത്തന്നെ കിടക്കുകയും ചെയ്യും." ഭക്തിസാധനകൾ അഭ്യസിക്കുവാൻ തുടങ്ങുന്നവർക്കു് ഇപ്രകാരമുള്ള നിഷ്ഠ നിർബ്ബന്ധമായുണ്ടായിരിക്കണം. എന്നാൽ ഒരു ഇഷ്ടത്തോടുള്ള നിഷ്ഠ മററുള്ളവയോടുള്ള വെറുപ്പായിത്തീരാതിരിക്കുവാൻ സാധകൻ പ്രത്യേകം ശ്രദ്ധിക്കേണ്ടതുണ്ടു്. 'ഏകം സദ്വിപ്രാഃ ബഹുധാ വദന്തി.' എന്നതനുസരിച്ചു് തന്റെ ഇഷ്ടത്തിന്റെ തന്നെ നാമഭേദങ്ങളും രൂപഭേദങ്ങളുമാണു് മററുള്ളവയെന്നു് ധരിക്കുവാനുള്ള ശക്തിയുണ്ടായാൽ പിന്നെ വിഷമമുണ്ടാകുകയില്ല. എല്ലാ മതഭേദങ്ങളെയും ഉപാസനാഭേദങ്ങളെയും ആദരിക്കുവാനും ഉപാസിക്കുവാനും അവനു കഴിയും.

ഈശ്വരനാമജപത്തിനു് അത്ഭുതശക്തിയുണ്ടു്. ശിഷ്യനു് ജപിക്കാനും ധ്യാനിക്കാനുമായി ഗുരു തിരഞ്ഞെടുക്കുന്ന ഒരു വിശേഷശബ്ദമോ ശാസ്ത്രവാക്യമോ ഈശ്വരനാമമോ ആണു് മന്ത്രമെന്നു പറയുന്നതു്. ഈ മന്ത്രങ്ങൾ കേവലം ശബ്ദങ്ങളല്ല. അവ ഈശ്വരൻതന്നെയാണു്. ഈ മന്ത്രം യഥാവിധി ലബ്ധമാകുകയും അതു നിത്യം ജപിക്കപ്പെടുകയും ചെയ്യുമ്പോൾ ഭക്തിയോഗത്തിൽ വലിയ പുരോഗതിയുണ്ടാകുന്നതാണു്. കേവലം ആ മന്ത്രം ഉരുവിടുന്നതുകൊണ്ടുപോലും ഭക്തിയുടെ അത്യുച്ചഭാവം കൈവരുന്നതാണു്.

### വിവിധഭാവങ്ങൾ

പരമവും പരാൽപരവുമായ ഈ ദിവ്യപ്രേമത്തിന്റെ സ്വഭാവം വിവരിപ്പാൻ ഒരു മാർഗ്ഗമായി കഴിവു കുറഞ്ഞ മനുഷ്യഭാഷയെത്തന്നെ ഉപയോഗിക്കേണ്ടിവന്നിട്ടുള്ളതുപോലെ അവർണ്ണ്യമായ ഈ അലൗകികപ്രേമത്തെ ഒരു വടിവിലാക്കിക്കാണിപ്പാൻ മനുഷ്യന്റെ ലൗകികപ്രേമത്തെ അതിന്റെ വിവിധരൂപങ്ങളിലുപയോഗിക്കുകയാണു് ചെയ്തിട്ടുള്ളതു്. അഞ്ചുവിധത്തിലുള്ള ഭാവങ്ങളെയാണവർ ഉദാഹരിച്ചിട്ടുള്ളതു്.

1. ശാന്തം: ഈ ഭാവത്തിൽ പ്രേമത്തിന്റെ ചുട്ടുനീറലില്ല, ഭ്രാന്തു തലക്കു പിടിച്ചിട്ടില്ല, തീവ്രവേഗോന്മാദഭാവവും ഇതിൽ കാണുകയില്ല. സർവ്വസാധാരണമായ പ്രേമത്തോടുകൂടി തിടുക്കമില്ലാതെ സ്വസ്ഥമായും സൗമ്യമായും ശാന്തഭക്തൻ മുന്നോട്ടു പോകുന്നു. മഹർഷിമാരാണു് ഈ ഭാവത്തിനുദാഹരണം.

2. ദാസ്യഭാവം: താൻ ഭഗവാന്റെ ദാസനാണെന്നു് ഭാവിക്കുന്ന നിലയാണിതു്. വിശ്വസ്തഭൃത്യനു് തന്റെ യജമാനനോടുള്ള പ്രതിപത്തിയാകുന്നു ഇതിലാദർശം, ശ്രീരാമചന്ദ്രനോടു ഹനുമാനുണ്ടായിരുന്ന ഭാവം ഇതായിരുന്നു.

3. സഖ്യം. ഈശ്വരൻ തന്റെ തോഴൻ എന്നുള്ള ഈ ഭാവത്തിൽ ഭക്തനും ഈശ്വരനും തമ്മിൽ തുല്യപ്രേമം അന്യോന്യം ഒഴുകുന്നുണ്ടായിരിക്കും. അർജ്ജുനനും ശ്രീകൃഷ്ണനുമായുള്ള ഭാവമാണു് ഇതിന്നുദാഹരണം.

4. വാത്സല്യം. ഈ ഭാവത്തിൽ ഈശ്വരനെ തന്റെ കുട്ടി എന്നുള്ള നിലയ്ക്കാണു് സ്നേഹിക്കുന്നതു്. ശിശുവിനോടുള്ള പ്രേമം നിമിത്തം അതിന്നുവേണ്ടി മാതാപിതാക്കൾ സ്വന്തം ശരീരങ്ങളെ നൂറുവട്ടം ത്യജിക്കും, ആയിരം ജന്മങ്ങളെപ്പോലും ബലിയായർപ്പിക്കും. അതുപോലെ ഭഗവാന്നുവേണ്ടി സർവ്വവും ത്യജിക്കുവാൻ തയ്യാറാകണം. ഇങ്ങനെ വാത്സല്യഭാവത്തിലുള്ള ഭജനം ഉളവായി വരുന്നതു് ഈശ്വരൻ മനുഷ്യനായവതരിക്കും എന്നു വിശ്വസിക്കുന്ന മതശാഖകളിലാകുന്നു. കൗസല്യയും യശോദയും ഈ ഭാവത്തെ അനുഭവിച്ചവരായിരുന്നു.

5. മധുരം. ലോകത്തിൽവെച്ചു് ഏററവും ശക്തികൂടിയ സ്ത്രീപുരുഷന്മാർ തമ്മിലുള്ള പ്രേമമാണു് ഈ ഭാവത്തിൽ നാം കാണുന്നതു്. ഈ ദിവ്യപ്രേമഭാവത്തിൽ ഈശ്വരൻ നമ്മുടെ ഭർത്താവാകുന്നു. നാമെല്ലാവരും സ്ത്രീകളുമായി മാറുന്നു. വൃന്ദാവനത്തിലെ ഗോപസ്ത്രീകളുടെ മാതിരി നമ്മുടെ പ്രേമമഹാനദി നിരന്തരം ഒഴുകിക്കൊണ്ടിരിക്കേണ്ടതു് ആ അനന്തസിന്ധുവിലേക്കായിരിക്കണം.

ഇവയിൽ നമ്മുടെ മനസ്സിന്നിണങ്ങിയ ഏതെങ്കിലും ഒരു ഭാവം സ്വീകരിച്ചു് ഭഗവാനോടുള്ള പ്രേമം വളർത്തിക്കൊണ്ടു വരികയാണു് വേണ്ടതു്. ഭക്തിസാധനയുടെ ക്രമത്തെ പ്രഹ്ളാദൻ വ്യക്തമായി പറയുന്നതിങ്ങനെയാണു്:—

"ശ്രവണം കീർത്തനം വിഷ്ണോഃ
സ്മരണം പാദസേവനം.
അർച്ചനം വന്ദനം ദാസ്യം
സഖ്യമാത്മനിവേദനം."

(ഭാഗവതം 7. 5. 103)

സർവ്വേശ്വരന്റെ ഗുണഗണങ്ങളെപ്പററി കേൾക്കുക, നാമസങ്കീർത്തനം ചെയ്യുക, എപ്പോഴും ഭഗവാനെ സ്മരിക്കുക, ചേവടികളെ സേവിക്കുക, സുഗന്ധപുഷ്പാദികളെക്കൊണ്ടു് അർച്ചിക്കുക, നമസ്കാരം ചെയ്തു വണങ്ങുക, ദാസനായി നിന്നു പരിചരിക്കുക, സ്നേഹിതനായി ഹൃദയം തുറന്നു കാണിക്കുക, തന്നെത്തന്നെ അവിടത്തെ പാദാരവിന്ദങ്ങളിൽ നിവേദിക്കുക ഇങ്ങനെ ഒമ്പതു വിധത്തിൽ പ്രകടമായിക്കാണുന്ന ഭക്തിഭാവങ്ങളെ സ്വായത്തമാക്കുവാനാണു് ശ്രമിക്കേണ്ടതു്. പ്രതിദിനം പ്രഭാതത്തിലോ സന്ധ്യയ്ക്കോ മാത്രം കുറച്ചു സമയം ക്ഷേത്രദർശനത്തിന്നും ഭഗവൽസ്മരണക്കുമായി നീക്കിവെച്ചു് ബാക്കി സമയം മുഴുവൻ ലൗകികകാര്യങ്ങളിൽ വ്യാപൃതനായിരിക്കുന്നവൻ ഒരു ഭക്തനല്ല. സർവ്വേശ്വരന്നുവേണ്ടി സർവ്വേശ്വരന്റെ ദാസനായി സർവ്വേശ്വരന്റെ തോട്ടത്തിൽ വേലയെടുക്കുകയാണു് താൻ നിരന്തരം ചെയ്യുന്നതെന്നു് ഓർമ്മിക്കുവാനാണു് ഒരു ഭക്തൻ എപ്പോഴും ശ്രമിക്കുന്നതു്.

### ഭക്തി നിഷേധാത്മകമല്ല

ഭക്തിയോഗത്തിന്നുള്ള മറെറാരു വലിയ ഗുണം അതു മററു യോഗങ്ങളെപ്പോലെ നമ്മുടെ സഹജമായ വാസനകളെയും വികാരങ്ങളെയും ത്യജിക്കുവാനോ ബലാൽക്കാരേണ നിയന്ത്രിച്ചു നിർത്തുവാനോ ഉപദേശിക്കുന്നില്ല എന്നുള്ളതാണു്. ശ്രമസാദ്ധ്യമായ ആ ത്യാഗത്തിന്നും നിയന്ത്രണത്തിന്നും പകരം നമ്മുടെ മനോവികാരങ്ങളെയെല്ലാം ഉയർന്ന ഒരു ലക്ഷ്യത്തിലേക്കു് തിരിച്ചുവിടുവാനാണു് ഭക്തിമാർഗ്ഗം ഉപദേശിക്കുന്നതു്. മനുഷ്യഹൃദയത്തിലെ രാഗാദികളായ വിവിധവികാരങ്ങളും ഭാവങ്ങളും സ്വതവേ നിഷിദ്ധങ്ങളോ ദുഷ്ടങ്ങളോ അല്ല, അവയെ വിവേകപൂർവ്വം നിയന്ത്രിച്ചു് ഉൽകർഷത്തിന്റെ പരമോച്ചസ്ഥാനത്തെത്തുന്നതുവരെ വഴിപിഴക്കാതെ മേല്പോട്ടു മേല്പോട്ടു ഉയർത്തിക്കൊണ്ടുപോകയേ വേണ്ടൂ; ഉൽകർഷത്തിന്റെ പരമഗതിയായ ഈശ്വരനിലേക്കു് അവയെ തിരിച്ചു വിടണം. അങ്ങനെ ഭക്തന്നു് സഹജമായുള്ള മനോവികാരങ്ങളിൽ ഒന്നിനെയും അമർത്തിവെക്കേണ്ടതില്ല. അവയെ ശക്തിപ്പെടുത്തി ഈശ്വരവിഷയകമായ കാര്യങ്ങളിലേക്കു തിരിച്ചുവിടുവാൻ യത്നിക്കുകയേ വേണ്ടൂ. ഈശ്വരനോടടുക്കുന്ന മനുഷ്യൻ ക്രമേണ മററു വിഷയങ്ങളിൽനിന്നെല്ലാം തനിയെ അ

കനുപോകുന്നു. "രാമനുള്ളേടത്തു് കാമനുന്നിടമില്ല, കാമനുള്ളേടത്തു രാമനുമിടമില്ല." എന്ന ചൊല്ല് ഭക്തനും ലൗകികവിഷയങ്ങൾക്കും തമ്മിലുള്ള പൊരുത്തമില്ലായ്മയെയാണ് കാണിക്കുന്നതു്.

ഉപസംഹാരം.

സമഷ്ടിയെപ്പററിയുള്ള അന്വേഷണമാണ് ഭാരതത്തിലെ എല്ലാ തത്വദർശനങ്ങളുടെയും ചിന്താരീതിയിലുള്ള വിശേഷം. ജ്ഞാനി അന്വേഷിക്കുന്നതു്, ഏതൊന്നറിഞ്ഞാൽ എല്ലാം അറിഞ്ഞതായി വരുമോ, എല്ലാററിനും സമാനവും അഖണ്ഡവും അനശ്വരവുമായ സത്ത, സദ്ഭാവം, ഉള്ളതെന്നു പറയാവുന്ന ആ ഏകം ഏതെന്നാണ്. രാജയോഗിയുടെ അന്വേഷണമാകട്ടെ, ഏതു ശക്തിയെ നിയന്ത്രിച്ചാൽ പ്രപഞ്ചത്തെ നിയന്ത്രിക്കാനാകുമോ, ആ സവ്വസമാനമായ ശക്തി ഏതു് എന്നാണ്. അതിനെ വശപ്പെടുത്തുവാനാണ് രാജയോഗിയുടെ പ്രയത്നം. ഭക്തൻ അന്വേഷിക്കുന്നതാകട്ടെ, ആരെ സ്നേഹിച്ചാൽ പ്രപഞ്ചത്തെയാകെ സ്നേഹിച്ചതായി വരുമോ ആ സവ്വസമാനനായ പുരുഷൻ ആര് എന്നാണ്. ഇങ്ങനെ പ്രകൃതിശാസ്ത്രത്തിലും മനശ്ശാസ്ത്രത്തിലും തത്വചിന്തയിലും പ്രേമകാര്യത്തിലും സവ്വസമാനവും സാധാരണവുമായ ഏകം ഏതു് എന്ന വിശിഷ്ടാന്വേഷണമാണ് ഭാരതീയചിന്താവൈശിഷ്ട്യം. ഭക്തൻ അന്വേഷണഫലമായി കണ്ടെത്തുന്നതു് സവ്വപ്രേമങ്ങളുടെയും ആകത്തുക ഭഗവാനാണ്, സർവ്വ ജീവന്മാരുടെയും സംപൂർത്തി ഭഗവാനാണ് എന്ന മൂലതത്വം ഗ്രഹിച്ചാൽ മാത്രമേ സമഷ്ടിപ്രേമം പ്രകാശിപ്പിക്കാൻ സാധ്യമാകൂ എന്നാണ്. ആകത്തുകയായ സമഷ്ടിയെ സ്നേഹിച്ചാൽ തദംശമായ വ്യഷ്ടികൾ ഓരോന്നിനെയും സ്നേഹിച്ചതു പോലാകും. അതിനു ശക്തി സമ്പാദിക്കണമെങ്കിൽ ആദ്യമായി ഈശ്വരനെ സ്നേഹിക്കണം. ഈശ്വരപ്രേമം സ്വന്തമാക്കുവാൻ സാധിക്കുന്ന ജീവൻ സർവ്വത്തിലും ഈശ്വരനെ കണ്ടു തുടങ്ങും. അവൻെറ ഹൃദയം പ്രേമത്തിൻെറ ഉറവിടമായിത്തീരുകയും ചെയ്യും. അപ്പോൾ ലോകത്തിലുള്ള ഏതൊന്നിനെയും ഈശ്വരനായി കാണുവാനും സ്നേഹിപ്പാനും മാത്രമെ അവനു കഴിയുകയുള്ളു. അങ്ങനെ തിന്മ കാണുവാനുള്ള കണ്ണു് അവനിൽനിന്നു് പോകുകയും അവൻ പ്രേമമയനായിത്തീരുകയും ചെയ്യും. ഇങ്ങനെ ഈശ്വരസന്നിധിയിലെത്തി ഈശ്വരനോടു ഐക്യം പ്രാപിക്കുക എന്നതാകുന്നു സവ്വജീവികളുടെയും ജീവിതലക്ഷ്യം. ഈ ജീവിതോദ്ദേശ്യത്തിൻെറ പ്രാപ്തിക്കുവേണ്ടിയാണ് മനുഷ്യരുടെ പ്രവൃത്തികളും പ്രയത്നങ്ങളും മുഴുവൻ. ആ ഉദ്ദേശ്യനിർവ്വഹണത്തിനു്, ലക്ഷ്യപ്രാപ്തിക്കു്, ഏററവും സുകരവും സുഗമവുമായ മാർഗ്ഗം ഭക്തിയോഗമാണ് എന്നു് നമ്മെ ഉദ്ബോധിപ്പിക്കുകയാണ് ശ്രീ സ്വാമിജി തൻെറ ഭക്തിയോഗപ്രഭാഷണങ്ങളെക്കൊണ്ടു ചെയ്യുന്നതു്.

[N. B. ജൂലായ് 28–ാംനു- കോഴിക്കോട്ടുവെച്ചു് വിവേകാനന്ദശതവാർഷികത്തോടനുബന്ധിച്ച നടന്ന ചർച്ചായോഗത്തിലേക്കു വേണ്ടിയെഴുതിയ ഈ ലേഖനത്തിലെ പല ഭാഗങ്ങളും വിവേകാനന്ദസാഹിത്യസർവ്വസ്വത്തിൽനിന്നു് ഉദ്ധരിച്ചിട്ടുള്ളതാണ്.]

---

# ശ്രീ വിവേകാനന്ദചരിതം

(സപ്റ്റെംബറിൽനിന്നും തുടർച്ച)

ജൈത്രാനന്ദസ്വാമി

എൻെറ ഏതാനും സ്നേഹിതന്മാർ അസന്മാർഗ്ഗികമായ വിധത്തിൽ അവരുടെ ജീവിതാവശ്യങ്ങൾ നിർവ്വഹിച്ചുവന്നു. അവരുടെ മാർഗ്ഗത്തെ ഞാൻ പിൻതുടരേണ്ടിയിരുന്നുവെന്നു് അവർ എന്നോടു ആവശ്യപ്പെട്ടു. മററു യാതൊരു ഗതിയുമില്ലാതെ ഇപ്രകാരം ആക്ഷേപാർഹമായ ജീവിതരീതിയെ അവർ അവലംബിച്ചിരുന്നു. ഏതാനും വ്യക്തികൾ എന്നോടു സഹതാപം പ്രകടിപ്പിച്ചിരുന്നു. പല പരീക്ഷണഘട്ടങ്ങളേയും എനിക്കു് അഭിമുഖീകരിക്കേണ്ടി വന്നു. ഒരു സമ്പന്നയായ സ്ത്രീ നികൃഷ്ടമായ ഒരു ആലോചനയു

വശംവദനാകുന്നതിനു എന്നോടാവശ്യപ്പെട്ടു. പക്ഷെ ഏററവും അവഹേളനത്തോടുകൂടി ആ ആലോചന ഞാൻ നിരസിക്കുകയുണ്ടായി. ഞാൻ അവരോടു ഇപ്രകാരം പറഞ്ഞു. "നിങ്ങൾ ലൗകികജീവിതത്തിൽ ആസക്തയായി ജീവിതം നഷ്ടപ്പെടുത്തി. നിങ്ങൾക്കു മരണം അടുത്തിരിക്കുന്നു. മരണത്തെ എതിരിടുന്നതിനു നിങ്ങൾ എന്തെങ്കിലും പ്രവർത്തിക്കുന്നുണ്ടോ? അതിനിന്ദ്യവും നീചവുമായ ഈ ദുരാഗ്രഹങ്ങളെയെല്ലാം പരിത്യജിച്ചു് ഈശ്വരനെ നിങ്ങൾ സ്മരിക്കുക." ഇപ്രകാരമുള്ള അനവധി കഷ്ടതകൾക്കും ക്ലേശങ്ങൾക്കും ഞാൻ വിധേയനായിരുന്നുവെങ്കിലും ഈശ്വരനെപ്പററിയോ അദ്ദേഹത്തിന്റെ കാരുണ്യത്തെപ്പററിയോ ഒരിക്കലും വിസ്മരിച്ചിരുന്നില്ല. എല്ലാ ദിവസവും ഈശ്വരനാമം ജപിച്ചുകൊണ്ടു് എന്തെങ്കിലും ജോലി അന്വേഷിച്ചു് പുറപ്പെടുമായിരുന്നു. എന്റെ നാമജപങ്ങൾ അമ്മ ഒരിക്കൽ കേൾക്കുന്നതിനിടയായി. അപ്പോൾ അമ്മ കോപിച്ചു ഇങ്ങനെ പറയുകയുണ്ടായി. "കുട്ടിക്കാലം മുതൽ ഈശ്വരനെ വിളിച്ചു കേഴുന്നു. അദ്ദേഹം നിനക്കു എന്തു ചെയ്തുതന്നു, മറയൻ" ഈ വാക്കുകൾ എന്റെ ഹൃദയാന്തർഭാഗത്തു തുളഞ്ഞുകയറി. 'ഈശ്വരൻ യഥാർത്ഥത്തിൽ ഉണ്ടോ? ഉണ്ടെങ്കിൽ മനുഷ്യരുടെ ഉള്ളഴിഞ്ഞ പ്രാർത്ഥന കേൾക്കുന്നുണ്ടോ? എന്റെ ഹൃദയംഗമമായ പ്രാർത്ഥനക്കു എന്താണു ഫലം ലഭിക്കാത്തതു്? അദ്ദേഹം സൃഷ്ടിച്ച ഈ പ്രപഞ്ചത്തിൽ എന്താണു് ഇത്രവളരെ ക്ലേശങ്ങളും ദുഃഖങ്ങളും ഉള്ളതു്? കരുണാമസൃണനായ ജഗദീശ്വരന്റെ സൃഷ്ടി എപ്രകാരമാണു പൈശാചികമായി ഭവിക്കുക? ഇപ്രകാരമുള്ള സംശയങ്ങളും ചിന്തകളും എന്റെ മനസ്സിൽ ഉദിച്ചുയർന്നു. 'ഈശ്വരൻ കരുണാമൂർത്തിയും ആശ്രിതവത്സലനുമാണെങ്കിൽ ക്ഷാമകാലങ്ങളിൽ അല്പംപോലും ഭക്ഷണം ലഭിക്കാതെ അനേകലക്ഷം ജനങ്ങൾ മരണമടയുന്നതു് എന്തുകൊണ്ടാണു്? ഈശ്വരചന്ദ്രവിദ്യാസാഗരുടെ ഈ വാക്കുകൾ എന്റെ കണ്ണങ്ങളിൽ മുഴങ്ങുന്നതായി എനിക്കു തോന്നി. രഹസ്യമായി എന്തെങ്കിലും ചെയ്യുക എന്നതു് എന്റെ സ്വഭാവത്തിനു് വിരുദ്ധമായിരുന്നു. കുട്ടിക്കാലം മുതൽ എന്റെ മനോവികാരം മററുള്ളവരെ അറിയിക്കാതെ മറച്ചുവയ്ക്കുന്ന സ്വഭാവം എനിക്കില്ലായിരുന്നു. അതുകൊണ്ടു് ഈശ്വരൻ ഉണ്ടെന്നുള്ളതു് ഒരു കല്പിതകഥയാണെന്നും അഥവാ ഉണ്ടെങ്കിൽ അദ്ദേഹത്തിനോടു പ്രാർത്ഥിക്കുന്നതു് വൃഥാവിലാണെന്നു് കാട്ടിക്കൊടുക്കേണമെന്നും എനിക്കു് സ്വാഭാവികമായി തോന്നുകയുണ്ടായി. പെട്ടെന്നു ഞാൻ നിരീശ്വരവാദിയായി തീർന്നുവെന്നും മദ്യപാനം ചെയ്യുന്നതിനോ, ദുർവൃത്തകൾ താമസിക്കുന്ന വീട്ടിൽ പോകുന്നതിനോ എനിക്കു മടിയില്ലയെന്നും ഒരു കിംവദന്തി പ്രചരിച്ചുതുടങ്ങി. വ്യാജവും അടിസ്ഥാനരഹിതവുമായ വാർത്തകൾകൊണ്ടു് എന്റെ ചിന്താഗതികൾ തീവ്രവും രൂക്ഷവും ആയിതീർന്നു. ക്ലേശഭൂയിഷ്ഠമായ ഈ ലോകത്തിൽ ഒരുവനു അല്പം സമാധാനത്തിനു വേണ്ടി എന്തുതന്നെ പ്രവർത്തിച്ചാലും അതു് ആക്ഷേപാർഹമല്ലായിരുന്നുവെന്നു ഞാൻ പരസ്യമായി പ്രസ്താവിച്ചു. എന്നുതന്നെയുമല്ല അപ്രകാരമുള്ള മാർഗ്ഗം അവലംബിച്ചിരുന്നതുകൊണ്ടു് എന്തെങ്കിലും പ്രയോജനം എനിക്കു ലഭിക്കുമായിരുന്നെന്നു തോന്നിയിരുന്നെങ്കിൽ യാതൊരു ഭയവും കൂടാതെ ആ മാർഗ്ഗം സ്വീകരിക്കുക ചെയ്യുമായിരുന്നെന്നും ഞാൻ പറഞ്ഞുതുടങ്ങി.

എന്റെ മനോഭാവത്തിന്റെ അവാസ്തവമായ വിവരം ശ്രീരാമകൃഷ്ണദേവനും കല്ക്കട്ടായിലെ അദ്ദേഹത്തിന്റെ പല ഭക്തന്മാരും കേൾക്കുന്നതിനിടയായി. അവരിൽ ചിലർ വിവരം നേരിട്ടറിയുന്നതിനു എന്റെ അടുക്കൽ വരികയും അവർ കേട്ട കിംവദന്തികളിൽ ചില സത്യമുണ്ടായിരുന്നെന്നു സൂചിപ്പിക്കുകയും ചെയ്തു. എന്റെ നടപടികൾ അത്ര മോശമായിരുന്നെന്നു് അവർ വിചാരിച്ചതു് എന്റെ അഭിമാനത്തിനു് കുറവനായിരുന്നുവെന്നു ഞാൻ കരുതി. ഞാൻ കോപാക്രാന്തനായി നരകത്തെഭയപ്പെടുന്നതും ഈശ്വരനുണ്ടെ വിശ്വസിക്കുന്നതും വെറും ഭീരുത്വമായിരുന്നെന്നു പറയുകയും അദ്ദേഹം സ്ഥിതിചെയ്യുന്നുവോ ഇല്ലയോ എന്ന സംശയത്തെ വർദ്ധിപ്പിക്കുന്നതിനുതകുന്ന പാശ്ചാത്യതത്വചിന്തകരുടെ യുക്തികളെ ഉദ്ധരിച്ചു അവരുമായി വാദപ്രതിവാദം നടത്തുകയും ചെയ്തു. ശ്രീരാമകൃഷ്ണദേവൻ ഈ വിവരം അറിഞ്ഞുകൊമായിരുന്നെന്നും വിശ്വസിച്ചേക്കുമോയിരുന്നെന്നും വിചാരിച്ചു ഞാൻ വിഷണ്ണനായിതീർന്നു. ഇപ്രകാരമുള്ള സംശയാസ്പദമായ വിവരങ്ങളെ അടിസ്ഥാനപ്പെടുത്തി ഒരുവന്റെ നന്മതിന്മകളെ വിധിക്കുമോയിരുന്നെങ്കിൽ എ

നിക്ക് ഒട്ടുംതന്നെ ഖേദത്തിനും നൈരാശ്യത്തിനും അവകാശമില്ലായിരുന്നെന്നു ഞാൻ നിശ്ചയിച്ചു. ശ്രീരാമകൃഷ്ണദേവൻ ഈ വിവരം ആദ്യം കേട്ടപ്പോൾ യാതൊരു അഭിപ്രായവും പ്രകടിപ്പിക്കാതെ അലക്ഷ്യഭാവം കൈക്കൊണ്ടെന്നറിഞ്ഞതിൽ ഞാൻ ആശ്ചര്യപ്പെട്ടു. ശ്രീരാമകൃഷ്ണദേവന്റെ ഒരു പ്രധാനശിഷ്യൻ ഭാവനാഥ് കണ്ണുനീർ പൊഴിച്ച് ഇപ്രകാരം പറഞ്ഞു, 'നരേന്ദ്രൻ ഈ വിധത്തിൽ അധഃപ്പതിക്കുമായിരുന്നുവെന്നു ഞാൻ സ്വപ്നത്തിൽപോലും വിശ്വസിച്ചിരുന്നില്ല.' ശ്രീരാമകൃഷ്ണദേവൻ കോപിച്ചു ഇങ്ങനെ പറഞ്ഞു, "ഹേ മറയാ, അപ്രകാരം ഒരിക്കലും സംഭവിക്കുകയില്ലെന്നു ജഗന്മാതാവ് എന്നോടു പറഞ്ഞു. നീ ഇനിയും ഇപ്രകാരമുള്ള പ്രസ്താവന ചെയ്താൽ നിന്റെ മുഖത്തു ഞാൻ മേലാൽ നോക്കുകപോലുമില്ല."

ഇപ്രകാരമുള്ള നാസ്തികബുദ്ധി എനിക്കു ചിലപ്പോൾ അനുഭവപ്പെട്ടിരുന്നുവെങ്കിലും ബാല്യകാലത്തുണ്ടായിട്ടുള്ള ദിവ്യദർശനങ്ങളെപ്പററി ഞാൻ സ്മരിക്കുകയും അതിലും പ്രത്യേകിച്ച് ശ്രീരാമകൃഷ്ണദേവനുമായുണ്ടായ സമ്പർക്കത്തിനു ശേഷം ഈശ്വരൻ സ്ഥിതി ചെയ്തിരുന്നുവെന്നും അദ്ദേഹത്തെ സാക്ഷാത്കരിക്കാമായിരുന്നുവെന്നും ഞാൻ ദൃഢമായി വിശ്വസിച്ചിരുന്നു. ഈശ്വരസാക്ഷാത്കാരം ലഭിച്ചില്ലെങ്കിൽ മാനവജീവിതം വ്യർത്ഥമാണെന്നു ഞാൻ മനസ്സിലാക്കിയിരുന്നു. എത്ര കഷ്ടതകളും ദുരിതങ്ങളും അനുഭവിക്കേണ്ടിവന്നിരുന്നാലും ഈശ്വരസാക്ഷാത്കാരം ലഭിക്കണമെന്നു ഞാൻ ദൃഢമായി നിശ്ചയിച്ചു. ദൃഢനിശ്ചയത്തിലും സന്ദേഹത്തിലും എന്റെ മനസ്സു പലപ്പോഴും ചലിച്ചുകൊണ്ടിരുന്നു. എന്റെ സാമ്പത്തികനില മുമ്പിലത്തേതിൽനിന്നും ഒട്ടുംതന്നെ അഭിവൃദ്ധിപ്പെട്ടില്ല. വേനൽക്കാലം കഴിഞ്ഞു വർഷകാലം ആരംഭിച്ചു. എന്റെ ഉദ്യോഗാന്വേഷണം തുടർന്നുകൊണ്ടിരുന്നു. ഒരു ദിവസം പട്ടിണികൊണ്ടും മഴ നനഞ്ഞതുകൊണ്ടും ഞാൻ അത്യന്തം ക്ഷീണിതനായി, നിരാശനായി നടക്കുവാൻ പാടില്ലാതെ ഒരു വീടിന്റെ മുമ്പിലത്തെ തൂണിന്റെ സമീപം ഇരിക്കുന്നതിനു നിർബ്ബന്ധിതനായിത്തീർന്നു. എനിക്കു അപ്പോൾ ശരിയായ പ്രജ്ഞയുണ്ടായിരുന്നുവോ ഇല്ലയോ എന്നു പറയുവാൻ നിവൃത്തിയില്ല. എന്റെ മനസ്സിൽ അപ്പോൾ അനവധി ചിന്തകൾ കടന്നുകൂടി. പെട്ടെന്നു ഏതോ ദിവ്യശക്തിയാൽ എന്റെ സംശയങ്ങൾ ഒന്നിനൊന്നു മാറിത്തുടങ്ങിയതായി എനിക്കു ബോധ്യപ്പെട്ടു. സച്ചിദാനന്ദസ്വരൂപന്റെ സൃഷ്ടിയിൽ ധർമ്മവും കരുണയും അതേ അവസരത്തിൽ കഷ്ടതയും ദുരിതവും എപ്രകാരം സംഭവിക്കുമായിരുന്നെന്നുള്ള എന്റെ സംശയങ്ങൾക്ക് അപ്പോൾ പരിഹാരം നേടുവാൻ സാധിച്ചു. അഗാധമായ ഒരു ആത്മപരിശോധനകൊണ്ടു ഇപ്രകാരം സംഭവിച്ചു എന്നു എനിക്കു മനസ്സിലാകുകയും അതുകൊണ്ടു ഞാൻ തൃപ്തനാകുകയും ചെയ്തു. ഇതിനുശേഷം ഞാൻ വീട്ടിലേക്കു പോയപ്പോൾ എനിക്കു അശേഷം ക്ഷീണം തോന്നിയില്ല. എന്റെ ശരീരത്തിനും മനസ്സിനും ഒരു നവോന്മേഷം ലഭിച്ചതായി എനിക്കു തോന്നി. ആ രാത്രി സുഖകരമായി എനിക്കനുഭവപ്പെട്ടു.

ഇതിനുശേഷം ലൗകികന്മാരുടെ പ്രശംസയ്ക്കും അധിക്ഷേപത്തിനും ഞാൻ ഒട്ടുംതന്നെ പ്രാധാന്യം കല്പിച്ചിരുന്നില്ല. ലൗകികവ്യവഹാരങ്ങളാൽ ആവൃതനായി പണം സമ്പാദിക്കുന്നതിനും ഭോഗസുഖങ്ങൾ അനുഭവിക്കുന്നതിനും അല്ല ഞാൻ ജനിച്ചതെന്നു എനിക്കു പരമബോധ്യം വന്നു. എന്റെ പിതാമഹനെപ്പോലെ ലൗകികജീവിതം പരിത്യജിക്കുന്നതിനു ഞാൻ സന്നദ്ധനായി. ഇതിനായിട്ടു ഒരുദിവസം നിശ്ചയിക്കുകയും ആ ദിവസം ശ്രീരാമകൃഷ്ണദേവൻ കല്കട്ടായിൽ വരുമെന്നു കേട്ടപ്പോൾ എനിക്കു വളരെ സന്തോഷമുണ്ടാകുകയും ചെയ്തു. അതു ഒരു ശുഭവേളയായിരുന്നെന്നും എന്റെ ഗുരുവിന്റെ അനുഗ്രഹത്തോടുകൂടി സന്യാസം സ്വീകരിക്കുന്നതിനുള്ള ഭാഗ്യം ഉണ്ടായിരുന്നെന്നും ഞാൻ വിചാരിച്ചു. ഞാൻ ശ്രീരാമകൃഷ്ണദേവനെ കണ്ടപ്പോൾ അദ്ദേഹം എന്നെ ദക്ഷിണേശ്വരത്തേക്കു ചെല്ലുന്നതിനും ആ രാത്രി അവിടെ കഴിച്ചുകൂട്ടുന്നതിനും നിർബ്ബന്ധിച്ചു. ഞാൻ പല ഒഴിവുകഴിവുകൾ പറഞ്ഞിട്ടും ഫലമുണ്ടായില്ല. അദ്ദേഹത്തിന്റെ കൂടെ പോകേണ്ടതായി എനിക്കു വന്നുചേർന്നു. ദക്ഷിണേശ്വരത്തു എത്തിയശേഷം മററു ചില ആളുകളോടുകൂടി ഞാൻ ശ്രീരാമകൃഷ്ണദേവന്റെ മുറിയിൽ ഇരുന്നപ്പോൾ അദ്ദേഹം സമാധിയിൽ ലയിച്ചു.

(തുടരും)

# അഭിപ്രായത്തിനു ലഭിച്ചിട്ടുള്ള പുസ്തകങ്ങൾ

## 1. വിവേകാനന്ദ സാഹിത്യസർവ്വസ്വം. (നാലാംഭാഗം)

### തത്വാന്വേഷണം.

ശ്രീരാമകൃഷ്ണാശ്രമം, വിലങ്ങൻ, P. O. പുറനാട്ടുകര, തൃശ്ശൂർ Dt. വില 6 ക.

കർമ്മയോഗം, രാജയോഗം, ഭക്തിയോഗം എന്നീ യോഗത്രയാത്മകമായ ഒന്നാം ഭാഗവും, ജ്ഞാനയോഗമാകുന്ന രണ്ടാംഭാഗവും, ഉത്തിഷ്ഠ ഭാരത! എന്ന ഭാരതീയപ്രസംഗങ്ങളടങ്ങിയ മൂന്നാംഭാഗവും പ്രകാശിതമായതിനു ശേഷം ശ്രീമദ് വിവേകാനന്ദസ്വാമികളുടെ തത്വാന്വേഷണത്തിലേക്കുള്ള പ്രവേശനമാണ് നാലാംഭാഗം. തത്വാന്വേഷണം മനുഷ്യന്റെ ആദികാലം മുതൽക്കുള്ള സ്വഭാവമാണ്. ഈ പ്രപഞ്ചം എവിടെനിന്നുണ്ടായി? എവിടെ സ്ഥിതിചെയ്യുന്നു? എവിടെ ലയിക്കുന്നു? എന്നീ തത്വവിചാരത്തിന്റെ ഫലമാണ് ശാസ്ത്രങ്ങൾ. സത്യത്തെ കണ്ടുപിടിക്കുവാനുള്ള ഒരു വെമ്പലാണ് തത്വാന്വേഷണം. ജീവേശ്വരബന്ധം, മതത്തിന്റെ ആവിർഭാവം, ലക്ഷ്യം, ആത്മസാക്ഷാൽകാരം, അതിനുള്ള മാർഗ്ഗങ്ങൾ എല്ലാം മനുഷ്യന്റെ തത്വജിജ്ഞാസയെ കാണിക്കുന്നവയാണ്. തപസ്സ്, ഭക്തി, കേൾക്കുവാനുള്ള ആഗ്രഹം, ഈശ്വരനിന്ദ ഇല്ലാതിരിക്കുക ഇവ തത്വജ്ഞാനത്തിനുള്ള സോപാനങ്ങളാണ്. ഭഗവാൻ അർജ്ജുനനു് അനേകം ആത്മതത്വങ്ങൾ ഉപദേശിച്ചതിനു ശേഷം,

ഇദം തേ നാതപസ്കായ നാഭക്തായ കദാചന
ന ചാശുശ്രൂഷവേ വാച്യം ന ച മാം യോഽഭ്യസൂയതി

(ഈ ആത്മതത്വം തപസ്സില്ലാത്തവനും, ഭക്തിയില്ലാത്തവനും, കേൾക്കാൻ ആഗ്രഹമില്ലാത്തവനും, എന്നെ ദ്വേഷിക്കുന്നവനും ഉപദേശിക്കരുതു്) എന്നു് വ്യക്തമാക്കിയിട്ടുണ്ടു്.

തത്വാന്വേഷണാഖ്യമായ ഈ ഗ്രന്ഥത്തെ ധർമ്മപരിചയം, ഹിന്ദുധർമ്മപരിചയം, യോഗപരിചയം, വേദാന്തപരിചയം എന്നിങ്ങനെ നാലു് അദ്ധ്യായങ്ങളായി വേർതിരിച്ചുകൊണ്ടാണു് തത്വപ്രതിപാദനം ചെയ്യുന്നതു്. "നിങ്ങൾ എന്തു വായിക്കുന്നു അല്ലെങ്കിൽ എന്തഭിപ്രായങ്ങളിൽ വിശ്വസിക്കുന്നു. എന്നുള്ളതല്ല പ്രധാനം; എന്തു സാക്ഷാൽകരിക്കുന്നു എന്നുള്ളതാണ്. ഹൃദയശുദ്ധിയുള്ളവർ അനുഗൃഹീതർ, എന്തെന്നാൽ അവർ ഈശ്വരനെ കാണും." എന്നു് ധർമ്മപരിചയത്തിലും, "അല്ലയോ സിംഹങ്ങളെ എണീററു വരുവിൻ! ആടെന്ന ഭ്രാന്തി കുടഞ്ഞു കളയുവിൻ! മരണം തീണ്ടാത്ത ആത്മാക്കളാണു നിങ്ങൾ. മുക്തന്മാർ, ധന്യന്മാർ, നിത്യന്മാർ. ജഡമല്ല നിങ്ങൾ. ദേഹമല്ല നിങ്ങൾ. ജഡം നിങ്ങളുടെ ദാസൻ, നിങ്ങൾ ജഡത്തിന്റെ ദാസന്മാരല്ല" എന്നു് ഹിന്ദുക്കളെ പാപികളായി ചിത്രീകരിക്കാതെ, ഹിന്ദുധർമ്മപരിചയത്തിലും, "അനിയന്ത്രിതവും അവിനീതവുമായ മനസ്സ് നമ്മെ എന്നെന്നും വലിച്ചു താഴ്ത്തിക്കൊണ്ടുപോകും; നമ്മെ പിളർക്കും; നമ്മെ കൊല്ലും; നിയന്ത്രിതവും വിനീതവുമായ മനസ്സ് നമ്മെ രക്ഷിക്കും, മോചിപ്പിക്കും, അതുകൊണ്ടു് അതിനെ നിയന്ത്രിക്കണം. അതെങ്ങിനെ ചെയ്യാമെന്നു് മനോവിജ്ഞാനീയം നമ്മെ പഠിപ്പിക്കുകയും ചെയ്യുന്നു." എന്നു് യോഗപരിചയത്തിലും, "വേദാന്തം അവകാശപ്പെടുന്നതു് മനുഷ്യൻ ഈശ്വരാംശമാണെന്നും നമ്മുടെ ചുററും ഇക്കാണുന്നതെല്ലാം ആ ഈശ്വരചൈതന്യത്തിൽനിന്നു് സംഭവിച്ചിട്ടുള്ളതാണെന്നും ആണു്. മനുഷ്യപ്രകൃതിയിൽ ശക്തിയുടേയോ നന്മയുടേയോ പ്രഭാവത്തിന്റേയോ രൂപത്തിലുള്ളതെല്ലാം ആ ഈശ്വരത്വത്തിൽനിന്നു് വന്നതാണു്. ചിലരിലും അതു് അവികസിതമായിരിക്കുന്നേ ഉള്ളുവെങ്കിലും മനുഷ്യനും മനുഷ്യനും തമ്മിൽ സാരാംശത്തിൽ വ്യത്യാസമില്ല. എല്ലാവരും ഒരുപോലെ ഈശ്വരാംശം" എന്നു് വേദാന്തപരിചയത്തിലും, സ്വാമികൾ ഉച്ചൈസ്തരം ഉദ്ഘോഷിക്കുന്ന ശ്രീമദ് വിവേകാനന്ദസ്വാമികളുടെ മേഘഗർജ്ജിതംപോലുള്ള ശബ്ദവും, അദ്ധ്യാത്മചൈതന്യം തുളുമ്പുന്ന ഭാഷാശൈലിയും, അവിസ്മരണീയമായ ആശയഗാംഭീര്യവുമായി പരിചയപ്പെടുവാൻ തത്വാന്വേഷണത്തെ നിങ്ങൾ സമാശ്രയിക്കുകതന്നെ വേണം. സ്വാമികളുടെ പ്രസംഗങ്ങളിലെ ശാസ്ത്രപരത്വം വെളിവാക്കുന്നതിനു് നാരദഭക്തിസൂത്രങ്ങളുടെ ഒരു ലഘുവിവരണവും ഇതിൽ കൊടുത്തിട്ടുള്ളതു് സമുചിതമായിരിക്കുന്നു. ഭയം കൂടാതെ തത്വാന്വേഷണം ചെയ്വാനും തത്വം സാക്ഷാൽകരിക്കുവാനും സ്വയം തത്വമായിത്തീരുവാനും പ്രസ്തുത ഗ്രന്ഥം നമ്മെ അഭ്യസിപ്പിക്കുന്നു. സ്വാമികളുടെ പ്രസംഗങ്ങളുടേയും പ്രഭാഷണങ്ങളുടേയും സാന്ദ്രധ്വനി കേരളക്കരയിൽ മലയാളഭാഷയിലൂടെ ഇങ്ങോളമങ്ങോളം മുഴങ്ങി കേൾക്കുമാറാകട്ടെ!

A. S. S.

## 2. സായിബാബ—ജീവചരിത്രവും അത്ഭുതസിദ്ധികളും.

ഗ്രന്ഥകർത്താ: ഡോ. എം. അനന്തൻ, സെക്രട്ടറി,
ശ്രീ. സായിബാബ മിഷ്യൻ, കോഴിക്കോട്. വില 1ക. 50 ന.പ.

സായിബാബയുടെ ജനനം, ശൈശവം, ബാല്യം, ശീതോഷ്ണസുഖദുഃഖങ്ങളെ ഗണ്യമാക്കാതെ, ഒന്നിനേയും ഭയപ്പെടാതെ, ആരുടേയും ഗൃഹത്തിലേയ്ക്കു പോകാതെ ശിർട്ടിയിലെ ഒരു വേപ്പിൻചുവട്ടിലുള്ള വാസം, പൊതുസേവനം, സാർവ്വലൌകികപ്രേമം, ത്രികാലജ്ഞാനം, ഉപദേശവൈവിധ്യം മുതലായവയും വിവിധങ്ങളായ അദ്ദേഹത്തിന്റെ അത്ഭുതസിദ്ധികളും ലളിതമായ ഭാഷയിൽ ഇതിൽ വർണ്ണിച്ചിട്ടുണ്ട്. കൂടാതെ ശ്രീ സായിബാബ അഷ്ടോത്തരശതനാമാവലിയും, ഭജനകീർത്തനമാലയും ഇതിന്റെ ഒടുവിൽ പാരായണയോഗ്യമായി ചേർത്തിട്ടുണ്ട്. ഈ ഗ്രന്ഥകർത്താവിന്ന് ഞങ്ങൾ സർവ്വവിധമംഗളങ്ങളും ആശംസിച്ചുകൊള്ളുന്നു.

---

# സംഘവാർത്തകൾ

1. ശ്രീരാമകൃഷ്ണസംഘം പ്രസിഡണ്ട് പൂജ്യശ്രീ മാധവാനന്ദജി മഹാരാജ് ആഗസ്റ്റ് 27-ാംനു- ദയാനന്ദസ്വാമികളോടൊരുമിച്ച് റങ്കൂൺ സന്ദർശിച്ചിരിക്കുന്നു. സന്യാസിമാരും ഭക്തന്മാരുംകൂടി വമ്പിച്ച ഒരു ജനക്കൂട്ടം റംങ്കൂൺ വിമാനത്താവളത്തിൽവെച്ച് സ്വീകരിച്ച് ശ്രീരാമകൃഷ്ണമിഷൻ സേവാശ്രമത്തിലേക്ക് അദ്ദേഹത്തെ ആനയിച്ചു. സപ്തംബർ 4-ാംനു- ഇന്ത്യയിലേക്ക് മടങ്ങുന്നതുവരെ അദ്ദേഹം അവിടെയാണ് വിശ്രമിച്ചിരുന്നത്. ആഗസ്റ്റ് 30-ാംനു- അദ്ദേഹം ഷ്വഡഗോൺ എന്ന ബൌദ്ധദേവാലയം സന്ദർശിച്ചു. സപ്തംബർ 1-ാംനു- 2 ലക്ഷം ഉറുപ്പിക ചിലവു ചെയ്തു പണികഴിച്ചിട്ടുള്ള വിവേകാനന്ദശതാബ്ദി സ്മാരകക്കെട്ടിടത്തിന്റെ ഉദ്ഘാടനം നിർവ്വഹിച്ചു. പുരുഷന്മാർക്കും കുട്ടികൾക്കുമായി 42 കിടക്കകളോടും എല്ലാ ആധുനികസജ്ജീകരണങ്ങളോടുംകൂടിയ ഈ ആസ്പത്രിക്കെട്ടിടത്തിന്നുപുറമെ 6,50,000ക ചിലവുചെയ്തു പണികഴിപ്പിക്കുന്ന മറെറാരു കെട്ടിടത്തിന്റെ ശിലാസ്ഥാപനഫലകത്തിന്റെ അനാച്ഛാദനവും അദ്ദേഹം നിർവ്വഹിച്ചു. അദ്ദേഹത്തിന്റെ റംങ്കൂണിലെ താമസക്കാലത്ത് ദിവസവും അനേകം ഭക്തന്മാരും ആരാധകന്മാരും വന്ന് ആദ്ധ്യാത്മികവിഷയങ്ങളെപ്പററി സംഭാഷണം നടത്തിയിരുന്നു. സപ്തംബർ 3-ാംനു- ശതവാർഷികാഘോഷത്തിന്റെ ഭാഗമായി 102 ബുദ്ധഭിക്ഷുക്കൾക്ക് സവസ്ത്രഭിക്ഷ നൽകി. സേവാശ്രമത്തിന്റെയും പൌരന്മാരുടെയും വകയായി മ്യാബു സ്വാമിജിക്കു ഷ്വഡഗോൺ ദേവാലയത്തിന്റെ ഒരു രജതപ്രതിമ ബഹുമാനസൂചകമായി സമർപ്പിക്കുകയുണ്ടായി.

2. ശ്രീരാമകൃഷ്ണസംഘം വൈസ്പ്രസിഡണ്ട് പൂജ്യശ്രീ യതീശ്വരാനന്ദജി മഹാരാജ് കേരളസന്ദർശനത്തിന്നായി ആഗസ്റ്റ് 28-ാംനു- ബാംഗ്ളൂർനിന്നു് കൊച്ചിയിലെത്തി. കാലടി ശ്രീരാമകൃഷ്ണ അദ്വൈതാശ്രമം പ്രസിഡണ്ട് അന്തരാത്മാനന്ദസ്വാമികൾ മററു സ്വാമിജിമാരോടും ഭക്തജനങ്ങളോടും കൂടി വിമാനത്താവളത്തിൽവെച്ച് അദ്ദേഹത്തെ സ്വീകരിച്ച് കാലടിയിലേക്ക് കൊണ്ടുവന്നു. രണ്ടുദിവസം അവിടെ താമസിച്ച് ഭക്തജനങ്ങളെ അനുഗ്രഹിച്ചതിന്നുശേഷം 31-ാംനു- അദ്ദേഹം തൃശ്ശൂർ വിലങ്ങൻ ശ്രീരാമകൃഷ്ണാശ്രമത്തിലെത്തി. സപ്തംബർ 9-ാംനു-വരെയുള്ള അദ്ദേഹത്തിന്റെ താമസത്തിന്നിടയിൽ തൃശ്ശൂരിലും പരിസരങ്ങളിലുമുള്ളവർക്കു പുറമെ കോഴിക്കോട്ട് പാലക്കാട്ട് മുതലായ ദൂരദേശങ്ങളിൽ നിന്നുകൂടി അനേകം ജനങ്ങൾ അദ്ദേഹത്തെ സന്ദർശിക്കുവാനായി വന്നിരുന്നു. എല്ലാവരെയും സ്വീകരിച്ച് വിജ്ഞാനപ്രദങ്ങളായ സംഭാഷണങ്ങളെക്കൊണ്ട് അവരുടെ ആദ്ധ്യാത്മികതൃഷ്ണ ശമിപ്പിക്കുന്നതിൽ അദ്ദേഹം പ്രത്യേകം ശ്രദ്ധിച്ചിരുന്നു. സപ്തംബർ 9-ാംനു- അദ്ദേഹം കാലടിക്കുതന്നെ മടങ്ങിപ്പോകുകയും ഒരുദിവസം അവിടെ വിശ്രമിച്ച് 11-ാംനു- വിമാനമാർഗ്ഗം തിരുവനന്തപുരത്തേക്കു പോകുകയും ചെയ്തു. അവിടെയും അനേകം ഭക്തന്മാരും ജിജ്ഞാസുക്കളും അദ്ദേഹത്തെ സന്ദർശിക്കുവാനായി വന്നിരുന്നു. 12 ദിവസം അവിടെ വിശ്രമിച്ചതിന്നു ശേഷം 24-ാംനു- അദ്ദേഹം ബാംഗ്ളൂർക്കുതന്നെ മടങ്ങി. എല്ലാ സ്ഥലങ്ങളിലും അദ്ദേഹം ഒട്ടേറെ ഭക്തന്മാരെ മന്ത്രദീക്ഷ കൊടുത്ത് അനുഗ്രഹിക്കുകയുമുണ്ടായി.

3. വിവേകാനന്ദ ശതവാർഷികത്തോടനുബന്ധിച്ച് സ്വാമിജിയുടെ ജീവിതത്തെയും ഉപദേശങ്ങളെയും അധികരിച്ച് കോഴിക്കോട്ട ശ്രീരാമകൃഷ്ണമിഷനിലും തൃശ്ശൂർ വിവേകാനന്ദവിജ്ഞാനഭവനത്തിലും തിരുവനന്തപുരം ചിത്രാ ഹിന്ദുമതഗ്രന്ഥശാലയിലും വെച്ച് ഓരോ സിമ്പോസിയം നടത്തുകയുണ്ടായി.

# ആദരാഞ്ജലി

ശ്രീരാമകൃഷ്ണമിഷന്റെയും മഠത്തിന്റെയും അസിസ്റ്റന്റ് സെക്രട്ടറിയായിരുന്ന ശ്രീമത് സ്വാമി ശാശ്വതാനന്ദജി മഹരാജ് ആഗസ്റ്റ് 27-ാംതീയതി രാത്രി പത്തുമണിക്ക്, അദ്ദേഹത്തിന്റെ 69-ാമത്തെ വയസ്സിൽ ബേലൂർമഠത്തിൽവെച്ച് മഹാസമാധി പ്രാപിച്ച വിവരം വ്യസനസമേതം അറിയിച്ചുകൊള്ളുന്നു.

ഏകദേശം രണ്ടു വർഷക്കാലമായി ഹൃദ്രോഗബാധിതനായിരുന്ന അദ്ദേഹത്തെ ജൂലൈ 29-ാംതീയതി ആസ്പത്രിയിൽ പ്രവേശിപ്പിച്ചു. പക്ഷെ ശരീരത്തിന്റെ അസ്വാസ്ഥത കൂടിക്കൊണ്ടിരുന്നു. സ്ഥിതി ഉൽകണ്ഠാജനകമായിത്തീർന്നപ്പോൾ അദ്ദേഹത്തിന്റെ അഭിലാഷം അനുസരിച്ച് ആഗസ്റ്റ് 23-ാംതീയതി ഉച്ചക്കു ശേഷം ബേലൂർ മഠത്തിലേക്കുതന്നെ കൊണ്ടുവന്നു. അപ്പോൾ ആളുകളെ തിരിച്ചറിയുന്നതിനും കഷ്ടിച്ചു സംസാരിക്കുന്നതിനും അദ്ദേഹത്തിനു സാധിക്കുമായിരുന്നു. വിദഗ്ധന്മാരായ ഡോക്ടർമാരുടെ നിരന്തരമായ ശുശ്രൂഷയുണ്ടായിരുന്നെങ്കിലും പ്രതിദിനം ശരീരസ്ഥിതി നിരാശാജനകമായിക്കൊണ്ടിരുന്നു. ആഗസ്റ്റ് 27-ാംതീയതി രാത്രി 10 മണിക്ക് അദ്ദേഹം ദേഹം ഉപേക്ഷിച്ച് പരമാത്മാവിൽ ലയിച്ചു.

1919-ൽ വാരാണസിയിലെ സേവാശ്രമത്തിൽ ചേന്ന അദ്ദേഹം പിന്നീട് ശ്രീരാമകൃഷ്ണദേവന്റെ ശിഷ്യനായ ശ്രീ ശിവാനന്ദസ്വാമികളുടെ ശിഷ്യനായി അദ്ദേഹത്തിൽനിന്നുതന്നെ സന്ന്യാസം സ്വീകരിച്ചു. 1925 മുതൽ 1928 വരെ മദ്രാസ് ശ്രീരാമകൃഷ്ണമിഷൻ സ്റ്റുഡൻസ് ഹോമിലെ വാർഡനെന്ന നിലയിലും 1929 മുതൽ 1936 വരെ ബേലൂർമഠത്തിലുള്ള 'പ്രവത്തകസമിതി'യിലെ അംഗമെന്ന നിലയിലും അദ്ദേഹം മഹത്തായ സേവനങ്ങൾ അനുഷ്ഠിച്ചിട്ടുണ്ട്. തുടന്ന് 1944 വരെയുള്ള 8 വർഷക്കാലം മദ്രാസ് രാമകൃഷ്ണമഠത്തിന്റെ അദ്ധ്യക്ഷനായിരുന്നു. പിന്നീട് 1947 മുതൽ അന്ത്യം വരെയും ശ്രീരാമകൃഷ്ണമിഷ്യന്റെയും മഠത്തിന്റെയും അസിസ്റ്റന്റ് സെക്രട്ടറിയായിത്തന്നെ തുടന്നു. ഇതിനിടയിൽ 1959 മുതൽ ബേലൂരിലുള്ള 'ശാരദാപീഠ'ത്തിന്റെ പ്രസിഡണ്ടു കൂടിയായിരുന്നു അദ്ദേഹം. അദ്ദേഹത്തിന്റെ കാര്യനിർവ്വഹണസാമർത്ഥ്യം സർവ്വസമ്മതമായിരുന്നു.

ഭരണകാര്യങ്ങളിൽ നിപുണനും പ്രേമസമ്പന്നനും ആയ ഈ സന്ന്യാസിവര്യന്റെ സമാധി ശ്രീരാമകൃഷ്ണസംഘത്തിനു നികത്താനാവാത്ത ഒരു വിടവാണ്. സ്വാമികളുടെ സംസർഗ്ഗത്താൽ അനേകം ജനങ്ങൾക്ക് ആശ്വാസവും ആദ്ധ്യാത്മിക പ്രചോദനവും ലഭിച്ചിട്ടുണ്ട്. സ്വാമിജി ദക്ഷിണഭാരതത്തിലായിരുന്ന കാലഘട്ടങ്ങളിൽ അവിടത്തെ ആളുകളുടെ പ്രീതിയ്ക്കും ബഹുമാനത്തിനും പ്രത്യേകപാത്രമായിരുന്നെന്നുള്ളതു സ്മരണീയമാണ്. അങ്ങനെ ദീർഘകാലത്തെ സേവനത്തിനു ശേഷം അദ്ദേഹം എന്നെന്നേക്കുമായി ശ്രീരാമകൃഷ്ണനിൽ ലയിച്ചു. അദ്ദേഹത്തിന്റെ സ്മരണക്കു മുമ്പിൽ 'പ്രബുദ്ധകേരള'ത്തിന്റെ ആദരാഞ്ജലികൾ.

ഓം ശാന്തി: ശാന്തി: ശാന്തി:

നവമ്പർ 1963

# പ്രബുദ്ധകേരളം

ഉത്തിഷ്ഠത! ജാഗ്രത! പ്രാപ്യ വരാൻ നിബോധത!

വിദ്യയാ അമൃതം അശ്നുതേ




കാലടി [എറണാകുളം ഡിസ്ട്രിക്ട്] കേരളം

# അറിയിപ്പ്

## പ്രബുദ്ധകേരളം തൃശ്ശൂരിലേക്കു മാറുന്നു.

1964 ജനുവരിലക്കം മുതൽ പ്രബുദ്ധകേരളം സൌകര്യാർത്ഥം തൃശ്ശൂർ വിലങ്ങനിലുള്ള ശ്രീരാമകൃഷ്ണാശ്രമത്തിൽനിന്നു് പ്രസിദ്ധപ്പെടുത്തുന്നതാണു്. 1964 മുതലുള്ള വരിസംഖ്യയും, ലേഖനങ്ങളും, പരസ്യങ്ങളും മാററത്തിനുള്ള പത്രങ്ങളും എഴുത്തുകുത്തുകളും **"മാനേജർ അല്ലെങ്കിൽ എഡിററർ, പ്രബുദ്ധകേരളം, വിലങ്ങൻ, പുറനാട്ടുകര P. O., തൃശ്ശൂർ-2"** എന്ന മേൽവിലാസത്തിൽ അയപ്പാൻ അപേക്ഷ. പ്രബുദ്ധകേരളത്തിൻെറ എല്ലാ ചുമതലകളും ബാദ്ധ്യതകളും 1964 ജനുവരി മുതലുള്ളതു് വിലങ്ങൻ ശ്രീരാമകൃഷ്ണാശ്രമത്തിൽനിന്നും ഏറെറടുക്കുന്നതാണു്.

എന്നു്,

കാലടി,
1-10-'63.

മാനേജർ,
പ്രബുദ്ധകേരളം



# പ്രബുദ്ധകേരളം

| വാല്യം 48 | 1963 നവമ്പർ | ലക്കം 11 |
| --- | --- | --- |

## അമൃതവാണി

1. അഥ സ്വസ്ഥായ ദേവായ നിത്യായ ഹതപാപ്മനേ
ത്യക്തക്രമവിഭാഗായ ചൈതന്യജ്യോതിഷേ നമഃ

2. ദിക്കാലാദ്യനവച്ഛിന്നാനന്തചിന്മാത്രമൂർത്തയേ
സ്വാനുഭൂത്യേകമാനായ നമഃ ശാന്തായ തേജസേ.

3. അനന്തനാമധേയായ സർവ്വാകാരവിധായിനേ
സമസ്തമന്ത്രവാച്യായ വിശ്വൈകപതയേ നമഃ.

4. കർണ്ണികാദിഷ്വിവ സ്വർണ്ണ-മർണ്ണവാദിഷ്വിവോദകം
ഭേദിഷ്വഭേദി യത്തസ്മൈ പരസ്മൈ മഹസേ നമഃ.

5. നമോ വാങ്മനസാതീത-മഹിമ്നേ പരമേഷ്ഠിനേ
ത്രിഗുണാഷ്ടഗുണാനന്ത-ഗുണനിർഗ്ഗുണമൂർത്തയേ.

6. യഥാതഥാപി യഃ പൂജ്യോ യത്രതത്രാപി യോഽർച്ചിതഃ
യോഽപിവാ സോഽപിവാ യോഽസൌ ദേവസ്തസ്മൈ നമോഽസ്തു മേ.

7. നമഃ സ്വതന്ത്രചിച്ഛക്തി-മുദ്രിതസ്വവിഭൂതയേ
അവ്യക്തവ്യക്തരൂപായ കസ്മൈ ചിന്മന്ത്രമൂർത്തയേ.

8. ചരാചരജഗത്സ്ഫാര സ്ഫുരത്താമാത്രധർമ്മിണേ
ദുർവിജ്ഞേയരഹസ്യായ യുക്തൈതരപ്യാത്മനേ നമഃ

9. ഭവബീജാങ്കുരജലദാ
രാഗാദ്യാഃ ക്ഷയമുപഗതാ യസ്യ
ബ്രഹ്മാവാ വിഷ്ണുർവാ
ഹരോ ജിനോ വാ നമസ്തസ്മൈ.

1. സ്വപ്രകാശത്തിൽ സ്ഥിതിചെയ്യുന്നവനും, നിത്യസ്വരൂപനും, നശിപ്പിയ്ക്കപ്പെട്ട പാപങ്ങളോടു കൂടിയവനും, വിധികൃതങ്ങളായ വിഭാഗങ്ങളെ നിരസിച്ചവനും മഹാചൈതന്യസ്വരൂപനുമായ ദേവനായിക്കൊണ്ടു് നമസ്കാരം.

2. ദിക്ക് കാലം ഇവയ്ക്കു് വിഷയമല്ലാത്തതും അന്തമില്ലാത്ത ചിത്തു് (ചൈതന്യം) മാത്രമായ സ്വരൂപത്തോടുകൂടിയതും സ്വാനുഭവമാകുന്ന ഏകപ്രമാണത്തോടുകൂടിയതും, ശാന്തവുമായ തേജസ്സിനായിക്കൊണ്ടു നമസ്കാരം.

3. അനേകായിരം പേരുകളുള്ളവനും, എല്ലാ നാമരൂപങ്ങളേയും സൃഷ്ടിയ്ക്കുന്നവനും, എല്ലാ മന്ത്രങ്ങളുടേയും വാച്യാർത്ഥമായിട്ടുള്ളവനും, പ്രപഞ്ചത്തിനു് ഏകാധിപതിയുമായ ദേവനു് നമസ്കാരം.

4. സ്വർണ്ണാഭരണാദികളിൽ സ്വർണ്ണം എന്നപോലെയും, സമുദ്രാദികളിൽ ജലം എന്നപോലെയും ഭിന്നങ്ങളായിട്ടുള്ളവയിൽ അഭിന്നവും സർവ്വോൽകൃഷ്ടവുമായിരിയ്ക്കുന്ന മഹസ്സിനു് നമസ്കാരം.

5. മനസ്സിനും വാക്കിനും അതീതമായ മഹിമയോടുകൂടിയവനും, എല്ലാവരുടേയും പിതാമഹനും സത്വരജസ്തമോഗുണങ്ങൾ, അഷ്ടൈശ്വര്യസിദ്ധികൾ ഇങ്ങനെ അനന്തഗുണങ്ങളോടുകൂടിയവനുമാകയാൽ നിർഗ്ഗുണസ്വരൂപനായ ദേവനു് നമസ്കാരം.

6. ഏതു വിധമെങ്കിലും പൂജിയ്ക്കപ്പെട്ടവനോ, എവിടെയെങ്കിലും അർച്ചിയ്ക്കപ്പെട്ടവനോ, ആരുവേണമെങ്കിലുമായിക്കൊള്ളട്ടെ ആ ദേവനു് എന്റെ നമസ്കാരം.

7. സ്വതന്ത്രമായ ചിച്ഛക്തികൊണ്ടു് അടയാളപ്പെട്ട സ്വാന്തവിഭൂതിയോടുകൂടിയവനും, അവ്യക്തവും വ്യക്തവുമായ രൂപത്തെ കൈക്കൊണ്ടവനും ആയ ആ ഏതോ ഒരു മന്ത്രമൂർത്തിയ്ക്കായിക്കൊണ്ടു എന്റെ നമസ്കാരം ഭവിയ്ക്കട്ടെ.

8. സ്ഥാവരജംഗമാത്മകമായ ഈ ജഗത്തിൽ വ്യാപിച്ചു് പ്രകാശിച്ചുകൊണ്ടിരിയ്ക്കുന്ന ധർമ്മത്തോടുകൂടിയവനും, അഭിയുക്തന്മാർക്കുപോലും അറിയപ്പെടുവാൻ കഴിയാത്ത രഹസ്യത്തോടു കൂടിയവനുമായ ആത്മാവിനു് നമസ്കാരം.

9. സംസാരബീജാങ്കുരങ്ങൾക്കു് മേഘങ്ങൾപോലിരിയ്ക്കുന്ന രാഗദ്വേഷാദികൾ യാതൊരുവനു് ഇല്ലാതായിട്ടുണ്ടോ ആ ദേവൻ ബ്രഹ്മാവായാലും, വിഷ്ണുവായാലും, ശ്രീപരമേശ്വരനായാലും ജിനനായാലും ആ ദേവനു് നമസ്കാരം.

(സുഭാഷിതരത്നഭണ്ഡാഗാരത്തിൽനിന്നു്)

## ബലം! വീര്യം!

എന്റെ ചുണക്കുട്ടികളേ, നിങ്ങളെല്ലാക്കെ വൻകാര്യങ്ങൾ ചെയ്യാൻ പിറന്നവരാണെന്ന വിശ്വാസം നിങ്ങൾക്കു വേണം. നിങ്ങൾ നായ്ക്കുട്ടികളുടെ കുര കേട്ടു ഭയപ്പെടരുതു്. ഇടിത്തീ വീണാൽപ്പോലും ഭയപ്പെടരുതു്. എഴുന്നേൽക്കുക. പ്രവർത്തിയ്ക്കുക.

നിങ്ങളുടെ മാതൃഭൂമിക്കു വീരാത്മാക്കളെ ആവശ്യമുണ്ടു്; വീരാന്മാരാകുവിൻ പാറപോലെ ഉറച്ചുനില്ക്കുക. സത്യം സർവ്വദാ വിജയിക്കും. ഭാരതത്തിനു വേണ്ടതു് അതിന്റെ ധമനികളിൽ ഒരു പുതുവീര്യം ഉണർത്താൻ പ്രാപ്തമായ ഒരു വൈദ്യുതമഹാഗ്നിയാണു്.

—വിവേകാനന്ദസ്വാമികൾ

# ധർമ്മം

(ഒക്ടോബറിൽനിന്നും തുടർച്ച)

സ്വാമി വിമലാനന്ദ

വ്രതരൂപമായ ഒരു സ്വപ്രതിജ്ഞയ്ക്കു് പല ഫലങ്ങൾ ഉണ്ടു്. ഭഗവദനുഗ്രഹത്തിനു് അതു ഹേതുവായിത്തീരും. വ്രതപാലനത്തിനുള്ള ധൈര്യം പ്രതിജ്ഞയിൽനിന്നുതന്നെ സിദ്ധിക്കുന്നു. വ്രതഫലം മാത്രമല്ല വ്രതസങ്കല്പംതന്നെ ഭഗവത്സമർപ്പിതമായി തീരുന്നു. ഈ സങ്കല്പസമർപ്പണരൂപമായ ബീജത്തിൽനിന്നുമാണു് വ്രതരൂപമായ വൃക്ഷം വളരുന്നതു്. ഗാർഹസ്ഥ്യത്തിലുള്ള ബ്രഹ്മചര്യം ഒരു നിയമാനുഷ്ഠാനരൂപമായിരുന്നാലും ആ അവസ്ഥയിൽ സ്വധർമ്മോചിതമായ അനിഷിദ്ധഭോഗം നിവാരിതമല്ല. വ്രതധാരിയായ ഗൃഹസ്ഥൻ ഭഗവാനിൽ ആത്മസമർപ്പണം ചെയ്യുന്നു. ഭഗവൽകൈങ്കര്യം ചക്രവർത്തിപദത്തിലും മഹത്താണു്. പുത്രാദികൾ സുഖമായിരിക്കട്ടെ എന്നു വിചാരിച്ചു് പുനർവ്വിവാഹം ചെയ്യാതിരിക്കുന്നതിലും ശ്രേഷ്ഠമാണു് ഭഗവദാരാധനക്കുവേണ്ടി പുനർവിവാഹം ചെയ്യാതെ വ്രതിയായിരിക്കുന്നതു്. അന്യമായ ഉദ്ദേശ്യത്തോടെ ആചരിക്കുന്ന ബ്രഹ്മചര്യം അത്രയും ഭഗവൽപ്രിയമാകയില്ല. പതിവ്രതയായാലും ഏകപത്നീവ്രതധരനായാലും വ്രതപാലനത്തിനു വേണ്ടി ലൌകികഭോഗങ്ങളിൽനിന്നും സ്വച്ഛന്ദം വിരക്തിയുണ്ടാവണം. മൃതഭർത്തൃകയായ സതി ശൃംഗാരചേഷ്ടകളിലും അന്യർ ചെയ്യുന്ന സ്തുതിയിലും വേഷഭൂഷണാദികളിലും വിനോദങ്ങളിലും രുചിക്കുന്നപക്ഷം അന്നമയശരീരംകൊണ്ടു വിധവയാണെങ്കിലും അന്തഃകരണത്തിൽ പതിവ്രതയല്ല. പ്രിയസൌഭാഗ്യത്തിനായി ചാരുത്വം സമ്പാദിച്ചഭ്യസിച്ച സ്ത്രീ പിന്നീടും ആ വിധം ചെയ്യാൻ പ്രബലപ്രയോജനമില്ലാത്തപക്ഷം മടിക്കയില്ല. പുരുഷാകർഷണത്തിനായി ഹൃദയംകൊണ്ടു ശ്രമിക്കുന്നു. ലൌകികമായ പതി, പത്നീ, മാതാ, പിതാ, ദുഹിതാ, പുത്രൻ, യജമാനൻ, ഭൃത്യൻ, ഗൃഹപതി, വേതനാർത്ഥി, ആചാര്യൻ, ശിഷ്യൻ ഇത്യാദി ഓരോ ഉപാധിയും ഒരു മനുഷ്യനു് വിശിഷ്ടധർമ്മങ്ങളും ബാദ്ധ്യതകളും സംയോജിച്ചു കൊടുക്കുന്നു. മേൽപറഞ്ഞ ഓരോരുത്തരും സാമാന്യവും പ്രത്യേകവുമായ പല ഗുണങ്ങളും സമാർജ്ജിക്കേണ്ടതുണ്ടു്. എങ്കിലും സമ്പാദിക്കുന്ന ഗുണങ്ങൾ എല്ലാംതന്നെയും ആദ്ധ്യാത്മികജീവിതത്തിനു് പുഷ്ടിയും ശോഭയും നൽകത്തക്കവിധത്തിലാക്കിത്തീർക്കാൻ ഒരു ഈശ്വരപരായണനായ വ്യക്തിക്കു് ദുഷ്കരമല്ല. അങ്ങിനെയുള്ളവർ ഉണ്ടായെങ്കിൽ മാത്രമേ സമൂഹത്തിന്റെ അധഃപതനം തടയാൻ കഴിയൂ.

സമൂഹത്തിന്റെ ആദ്യഘടകം കുടുംബവും കുടുംബത്തിന്റെ നാരായവേരു ഗാർഹസ്ഥ്യവുമാണെന്നു സൂചിപ്പിച്ചു. ഗാർഹസ്ഥ്യത്തിന്റെ അന്തരംഗം എന്തെന്നു ഉടൻ കഴിഞ്ഞ ഖണ്ഡികകളിൽ വർണ്ണിച്ചു. അർത്ഥസാധന, സന്മാർഗ്ഗനിഷ്ഠ, പരസ്പരമൈത്രി, വ്യവഹാരവൈചക്ഷണ്യം, അശനവസനാദികളിലുള്ള ക്രമം നിയമം ഇവയെപ്പററിയും ബഹിരംഗമായി പ്രസ്താവിക്കേണ്ടതുണ്ടു്. "യസ്മിൻ കുലേ യഃ പുരുഷഃ പ്രധാനഃ സദൈവ യത്നേന സ രക്ഷണീയഃ; തസ്മിൻ വിനഷ്ടേഹി കുലം വിനഷ്ടം ന നാഭിഭംഗേ ഹ്യരകാ വഹന്തി" കുലപ്രധാനിയെ ബാക്കിയുള്ളവർ യത്നിച്ചു സംരക്ഷിക്കണം, എന്തെന്നാൽ വണ്ടിച്ചക്രത്തിന്റെ നാഭി പിളർന്നാൽ കാലുകൾ നില്ക്കയില്ല. ഇതാണു ഗൃഹനായകന്റെ സ്ഥാനം. ഗൃഹനായകന്റെ പുരമാണു ഗൃഹം. "നക്രഃ സ്വസ്ഥാനമാസാദ്യ ഗജേന്ദ്രമപി കർഷതി! സ ഏവ പ്രച്യുതഃ സ്ഥാനാത് ശുനാപി പരിഭൂയതേ" മുതല തന്റെ സ്വന്തം പരിധിയിൽവെച്ചു് ആനയേയും വലിച്ചിടും. സ്വസ്ഥാനം വിട്ടാൽ (വെള്ളത്തിൽനിന്നു കരക്കു വന്നാൽ) നായ് വേണമെങ്കിലും അതിനെ ചവിട്ടിക്കടിച്ചു കീറും. ഗൃഹസ്ഥന്റെ ഗൃഹം ഭവനവും (പിറന്നിടം) സദനവും (ഇരിപ്പിടം) നിലവും, (രക്ഷക്കായി മറിഞ്ഞിരിക്കുന്നിടം) (നിലീയതെ അസ്മിൻ) മന്ദിരവും (ഹർഷംകൊണ്ടു മന്ദിക്കുന്ന സ്ഥലവും) ആണു്. ഗൃഹം പാലിക്കാൻ ധനവും, പോഷ്യവർഗ്ഗവും, മിത്രസമ്പത്തിയും വേണം. എല്ലാവർക്കും അജാതശത്രുക്കളായിതീരാനും സാദ്ധ്യമ

ല്ല. ലോകത്തിൽ ജനിച്ചവരെല്ലാം ഉപജീവകന്മാരോ ഉപജീവ്യന്മാരോ ആണ്. താൻ പോഷിപ്പിക്കേണ്ട പരിവാരവർഗ്ഗമില്ലെങ്കിൽ താൻ ഗൃഹസ്വാമിയാകയില്ല. കളത്രപുത്രമിത്രബാന്ധവരുടേയും അതിഥികളുടെയും വിഷയത്തിലുള്ള ചുമതലയാണ് ഗാർഹസ്ഥ്യം. ഇതെല്ലാം ഇന്നും പോയിട്ടില്ല. 'കൃതേ ച പ്രതികർത്തവ്യം' എന്ന നിയമം പാലിക്കാതെ ഗാർഹസ്ഥ്യം സാദ്ധ്യമല്ല. ജനസമൂഹത്തിന്റെ നിറം മാറിയാലും ഈ ആകൃതി മാറുകയില്ല, മാറിയാൽ പൌരുഷം അസ്തമിക്കും. പുത്രൻ മാതാപിതാക്കൾക്കു വിധേയനായിരിക്കുക, സ്വാമിഭൃത്യഭാവം, ഇവയെല്ലാം സമത്വം നശിപ്പിക്കുന്നതുകൊണ്ടു ഇതൊന്നും വേണ്ടെന്നു പറയുന്നവർ അധരോത്തരഭാവം മാറുമ്പോൾ അഭിപ്രായം മാററും. സ്വച്ഛന്ദപ്രഭുവാണു യജമാനനെന്നു ഭർത്സിച്ച സേവകന്മാർ അവരുടെ വേലക്കാരോടു പെരുമാറുന്നതു നോക്കണം. പിതൃശാസനം ദുസ്സഹമായിക്കരുതിയ പുത്രൻ പിതാവാകുമ്പോൾ ശ്വശ്രൂനിർഗമന്യായം തന്നെ പാലിക്കും. അതുകൊണ്ടു കുലപ്രധാനനെ കണ്ണുകളെ കൈകൊണ്ടു കാക്കുന്നതുപോലെ സംരക്ഷിക്കണമെന്നു പറഞ്ഞതു വെറും പക്ഷപാതമല്ല. കുലപ്രധാനിയുടെ കർത്തവ്യമേതു? മാതാ, പിതാ, ഗുരു, ഭാര്യ, അഭ്യാഗതൻ, അഗ്നി, പുത്രന്മാർ, ആശ്രിതർ, ഇവരെല്ലാം തന്റെ പരിവാരമാണ്. "അഭുക്തവത്സു ചൈതേഷു ഭുഞ്ജൻ ഭുംക്തേ തു കില്ബിഷം। മൃതശ്ച ഗത്വാ നരകം ശ്ലേഷ്മ ഭുഞ്ജിയതേ നരഃ" ആദി പുരാണത്തിലെ ഈ ശ്ലോകം കുലപ്രധാനി മേൽപറഞ്ഞ പരിവാരത്തെ രക്ഷിക്കാതെ ഭുജിച്ചാൽ നരകത്തിൽ പോകുന്നു എന്നു പറയുന്നു. ഇവിടെ കിട്ടുന്ന വിഹിതത്തേക്കാൾ കഠിനമാണു വഹിക്കേണ്ട ചുമതലയെന്നു കാണാം. ഇതാണു ഗുരുത്വം.

പ്രായക്രമം അനുഭവം പരിശീലനം അറിവ് ഇവയിലുള്ള ന്യൂനാധിക്യം മുതലായ ഉപാധികളെ ആശ്രയിച്ച് ചില വ്യക്തികൾ മററു ചില വ്യക്തികളോടു വണക്കത്തോടു വർത്തിക്കുകയും അവർക്കു സന്ദർഭംപോലെ വിധേയരായിരിക്കയും ചെയ്യേണ്ടതു് വ്യക്തിതാല്പര്യത്തിനും സമുദായക്ഷേമത്തിനും ആവശ്യമാണ്. ക്ഷേമേന്ദ്രമഹാകവി തന്റെ അവദാനകല്പലതയിൽ ഇങ്ങിനെ ഭംഗിയായ ശ്ലോകം നിബന്ധിച്ചു.

"വന്ദന്തേ സ്ഥവിരക്രമേണ നിയതം യേ ധർമ്മശിക്ഷാവിദഃ പൂജ്യാൻ പൂജ്യഗുണാഃ പ്രണാമവിനയൈയസ്തേ പ്രാപ്നുവന്ത്യുന്നതിം। ദർപേണോദ്ധതയാ വിശൃംഖലധിയാ മോഹാദധഃ പാതിനാം ജ്യേഷ്ഠാതിക്രമിണാമയം സ്വ ച പരോദ്വേഗകഃ സശോകഃ സദാ" ഹിതൈഷികളായ മാതാപിതാക്കന്മാർക്കു് വിധേയരല്ലാത്ത സന്താനങ്ങളും, വിദ്യയും പരിശീലനവും നൽകുന്ന അദ്ധ്യാപകന്മാർക്കും ആചാര്യന്മാർക്കും വശപ്പെടാത്ത അനുസരണയില്ലാത്ത വിദ്യാർത്ഥികളും, വൈദ്യന്റെ നിർദ്ദേശങ്ങൾക്കു് എതിരായി പ്രവൃത്തിക്കുന്ന രോഗികളും, മററു പ്രകാരത്തിൽ മേൽനോട്ടം നടത്തുന്നവർക്കു് വശംവദരല്ലാത്തവരും പൊതുവിൽ അഭ്യുദയം ഉണ്ടാകുന്നതിന്നു് കഴിവുള്ളവരായിത്തീരുന്നില്ല. വിലവയ്ക്കേണ്ട വസ്തുക്കളെ വിലയുള്ളതായിക്കരുതാതെ കപിസുലഭമായ ചാപല്യം കാട്ടുന്ന തരുണന്മാർ ഭാവിജീവിതത്തിൽ അവരുടെ പിൻഗാമികൾക്കു് വിനയനം ഇല്ലായ്മക്കു് ഉദാഹരണങ്ങളായിത്തീരുന്നു. എന്നു മാത്രമല്ല അവരുടെ താല്പര്യങ്ങളെത്തന്നെ തകരാറാക്കുകയും ചെയ്യുന്നു. നേതാക്കളും നേതവ്യന്മാരും കൂടാതെ ജനസംഘം നിലനില്ക്കുന്നില്ല. ആചാര്യനും ശിഷ്യനും വിനേതാവും വിനേയനും പിതാവും പുത്രനും യജമാനനും ഭൃത്യനും മററും തമ്മിലുള്ള ബന്ധത്തിൽ ഉചിതമായ അനുസരണം അതിപ്രധാനമാണ്. ഈ അനുസരണം ചിലപ്പോൾ പ്രയോജനാധീനമായിരിക്കും. മററു ചില സമയം സ്വച്ഛാവിഷയവും ആയിരിക്കുന്നതാണ്. ബാലികാബാലന്മാരും വിദ്യാർത്ഥിനീവിദ്യാർത്ഥികളും യഥാക്രമം മാതാപിതാക്കന്മാരെയും ആചാര്യന്മാരെയും പൂർവ്വാധികാരികളെയും അനുസരിച്ചെങ്കിലേ ക്ഷേമമുണ്ടാകൂ. വിനേയന്മാർ അനുശാസകന്മാരുടെ വചനങ്ങളെ പ്രമാണമാക്കി വിവാദം കൂടാതെ അനുഷ്ഠിക്കാത്ത പക്ഷം സഫലമായി ഒരു കാര്യവും പൂർത്തിയാക്കാൻ കഴിയുന്നതല്ല. എന്തെന്നാൽ നേതൃനേതവ്യഭാവം അവശ്യം പരിപാലിക്കാത്തപക്ഷം ധരിക്കേണ്ട വിഷയങ്ങളിലും ചെയ്യേണ്ട കാര്യങ്ങളിലും തീരുമാനം ഉണ്ടാകാതെ പോവുകയും വണക്കമില്ലായ്മയുടെ ഫലമായി വിവാദങ്ങൾ ഉൽഭവിച്ച് പാരമ്പര്യക്രമം ദുർബ്ബലപ്പെട്ടു് സംഘടനാശക്തി നശിക്കുകയും ചെയ്യുന്നു. അസംഘടിതമായ സമുദായത്തിൽ യോഗക്ഷേമം സിദ്ധിക്കുന്നില്ല. വ്യക്തിയുടെ

യുക്തിക്കു് വിധേയമായ അനുസരണം പല സന്ദർഭങ്ങളിലും സംഘടനയെ ദുർബ്ബലപ്പെടുത്തി സമുദായശക്തിയെ നശിപ്പിക്കുന്നതുകൊണ്ടു് ശാസനാനുവർത്തിത്വം ജീവിതത്തിന്റെ പല തുറകളിലും ആവശ്യമാണെന്നു് അനുഭവംകൊണ്ടു ബോധ്യപ്പെടും.

സ്വേച്ഛപോലെ നൽകാവുന്ന അനുസരണത്തിനെ ദാക്ഷിണ്യം എന്നു പറയുന്നു. സ്വാർത്ഥത്തെ ത്യജിച്ചു് പരേച്ഛാനുസാരിയായി പരസുഖം നൽകുന്നവൻ അന്യർക്കു വേണ്ടപ്പെട്ടവനായിത്തീരുന്നു. വിശപ്പില്ലെങ്കിലും ആതിഥ്യം സ്വീകരിക്കുക, സമയമില്ലെങ്കിലും അഭ്യാഗതനെ അനുഗമിക്കുക, അസത്യമല്ലാത്ത ഉപചാരവചനങ്ങൾകൊണ്ടു് സ്നേഹിതനു പ്രീതിയുണ്ടാക്കുക എന്നിങ്ങനെ സാധാരണ ജീവിതത്തിൽ കാണുന്ന പല ആചരണങ്ങളും സ്വേച്ഛാപ്രവൃത്തമായ അനുസരണത്തിന്റെ വകഭേദങ്ങളാണു്. ഒരു അപരിചിതന്നു്, തനിക്കു നഷ്ടം ഒന്നും ഇല്ലാത്തപ്പോൾ ജനങ്ങൾ പറയുന്നതുപോലെ പ്രവൃത്തിക്കുന്നതുകൊണ്ടു് അവരുടെ ഇടയിലുള്ള സൌഹാർദ്ദം വർദ്ധിക്കുന്നു. സഭയിൽ മിണ്ടാതിരിക്കാൻ പറഞ്ഞാൽ തൂഷ്ണീംഭാവം അവലംബിക്കുകയോ കൂട്ടുകാരന്റെ ആഗ്രഹം അനുസരിച്ചു് നിശ്ചയിച്ചതിൽനിന്നും വ്യത്യസ്തമായ മറെറാരു സ്ഥലത്തേക്കു പോകുകയോ ചെയ്യുമ്പോൾ മറെറാരാളെ അനുസരിക്കുന്നതു് സ്വച്ഛന്ദമായ അനുസരണയാണു്.

പ്രതിവാദം ചെയ്യാതെയും വിളംബം കൂടാതെയും മുറുമുറുക്കാതെയും വിനയത്തോടും മുഖപ്രസാദത്തോടും സ്നേഹത്തോടുംകൂടി ചെയ്യുന്ന പരച്ഛന്ദാനുവർത്തിത്വം ഒരു മനുഷ്യനെ എല്ലാവർക്കും വേണ്ടപ്പെട്ടവനാക്കിത്തീർക്കുന്നു. തന്നെക്കാൾ അധികന്മാരെ അനുസരിക്കുക എന്നുള്ളതുപോലെതന്നെ തന്നിൽ കുറഞ്ഞവരേയും അനുസരിക്കേണ്ട സന്ദർഭങ്ങളുണ്ടു്. യുക്തമായ സന്ദർഭങ്ങളിലെല്ലാം എളിയവരിലും ആദമ്യമായ പ്രഭുത്വം കാട്ടാതെ അവരുടെ ഇച്ഛപോലെ ആചരിക്കുന്നതു് സദ്വൃത്തനു് ഒരു അലങ്കാരമാണു്. മേലുള്ളവരെ അനുസരിക്കുന്നതു് അവരുടെ അധികാരപരിധിയിൽപെട്ട വിഷയങ്ങളെ സംബന്ധിച്ചു മാത്രം മതിയാകും. സ്വച്ഛന്ദമായ അനുസരണം ആരോടും കാണിക്കുവാൻ കഴിയുന്നതാണു്. വണക്കത്തോടും അനുസരണയോടും സ്വാതന്ത്ര്യനിഗ്രഹണം ചെയ്യുന്നവനു് അഭ്യുദയസിദ്ധി ഉണ്ടാകുന്നു എന്നു മാത്രമല്ല സാദ്ധ്യാത്മ ഗുണങ്ങൾ സമ്പാദിക്കുന്നതിനു തക്കതായ ഒരു ചുററുപാടും ഉണ്ടായിത്തീരുന്നു.

ഗുരുക്കന്മാർക്കോ ശ്രേഷ്ഠന്മാർക്കോ വശ്യനല്ലാതെ വളർന്ന ഒരു യുവാവു് തന്റെ പിൻഗാമികൾക്കു് ആദർശമായിത്തീരുന്നില്ല എന്നുമാത്രമല്ല. അവരിൽനിന്നും അനുസരണ അപേക്ഷിക്കുന്ന ഘട്ടങ്ങളിൽ അതു കിട്ടാതെ ബുദ്ധിമുട്ടുകയും ചെയ്യുന്നു.

സദ്വൃത്തനായിരിക്കണമെന്ന ദൃഢനിശ്ചയത്തോടുകൂടി പ്രതിക്ഷണം പ്രവൃത്തിക്കുന്ന ഒരുവന്റെ പരാജയങ്ങൾകൂടി പ്രശംസാർഹങ്ങളാണു്. "സ്പൃഹണീയഗുണൈർമഹാത്മഭിശ്ചരിതേ വർത്മനി യച്ഛതാം മനഃ। വിധിഹേതുരഹേതുരാഗസാം വിനിപാതോപി സമഃ സമുന്നതേഃ॥ എന്നുള്ള മഹാകവി ഭാരവിയുടെ സൂക്തി എത്രയോ അർത്ഥവത്തും ആശാജനകവുമാണു്. കാദാചിൽക്കമായ പരാജയം കണ്ടു് പ്രവൃത്തിനിഷ്ഠരായ സാധകന്മാരെ ഒരിക്കലും അവഗണിക്കാൻ പാടില്ല. ആദ്ധ്യാത്മികജീവിതത്തിലെ അഭ്യുദയം ഐശ്വര്യശക്തികൾകൊണ്ടോ പരചിത്താഭിജ്ഞത നോക്കിയോ ശ്വാസനിരോധസാമർത്ഥ്യം പരീക്ഷിച്ചോ തീരുമാനിക്കേണ്ടതല്ല. ഇവ ചില ശ്രേഷ്ഠസാധകന്മാരിൽ കണ്ടു എന്നു വന്നേക്കാം. എന്നാൽ അവ ഭഗവൽസേവയ്ക്കും പ്രേമത്തിനും പ്രമാണങ്ങളല്ല. അതുകൊണ്ടു് സുശീലത സമ്പാദിക്കുന്നതിനായുള്ള ശ്രമമാണു് ശ്രേയസ്കാമനേ ആദ്യമായി ആകർഷിക്കേണ്ടതു്. ക്ഷമാ, ധൈര്യം, പ്രീതിപാലനം, നമ്രത, വിധേയത, അല്പവിഭവംകൊണ്ടു് പരിതോഷം, ബ്രഹ്മചര്യം, ഔദാര്യം, ദാക്ഷിണ്യം, ദക്ഷത, അന്യന്മാരുടെ കുറവുകളിൽ രോഷമില്ലായ്മ മുതലായ ഗുണങ്ങളിൽ ആദ്യംതന്നെ ശ്രദ്ധിക്കുന്നതു് നന്നായിരിക്കും. യോഗസിദ്ധികൾ ലഭിച്ചില്ലെങ്കിലും ദൌർഭാഗ്യം, ദുഃഖം, ദുരഹംകാരം, ദുർവ്വചനം ഇവ പരിഹരിക്കാൻ കഴിഞ്ഞാൽ തന്നെ സാധകജീവിതത്തിൽ ഉൽകർഷം സിദ്ധിച്ചു എന്നു നിശ്ചയമാണു്.

സാധാരണ മനുഷ്യൻ ആഗ്രഹിക്കുന്നതു് ആയുരാരോഗ്യസമ്പത്സമൃദ്ധിയാണു്. ഇതു ഗൃഹസ്ഥധർമ്മ

വുമാണു്. ഭോഗ്യവസ്തുക്കളും ഭോഗശക്തിയുമുള്ളവക്കു് പ്രശംസ, പൂജ്യത, യശസ്സു് ഇവ സമ്പാദിക്കണമെന്നാഗ്രഹം, ജനിക്കുന്നതിൽ തെററില്ല. കീർത്തിയും ബഹുമാനവും ചില ഗുണങ്ങളെ ആശ്രയിച്ചു സ്ഥിതിചെയ്യുന്നവയാണു്. ലോകത്തിലെ മററു് ആസ്തികൾപോലെതന്നെ ഇവയ്ക്കും വിലയുണ്ടു്. ഇവയുടെ പ്രയോജനവും സ്വഭാവവും എന്താണെന്നും ഇവ ലഭിക്കാനുള്ള ഉപായജമന്താണെന്നും ആലോചിക്കാം. 'യത് സ്തൂയതേ തദ്വിധീയതേ'–ഏതുവസ്തു സ്തുതിക്കപ്പെടുന്നുവോ അതു സമ്പാദിക്കേണ്ടതാണു് എന്നാണു് ന്യായം. പ്രശംസയും സ്തുതിയുംകൊണ്ടു് അന്യർക്കു സ്തുത്യവസ്തുവിൽ രുചി ജനിപ്പിക്കുകയും ലഭിക്കാനുള്ള പ്രയത്നമുളവാക്കുകയുമാണു് സ്തോതാവിൻെറ ഉദ്ദേശ്യം.

അന്യർ സ്തുതിക്കുന്നതു കണ്ടു് സ്തുത്യവസ്തു യഥാർത്ഥത്തിൽ സ്തുത്യർഹമാണു് എന്ന ബോധം ഉളവാകുന്നു. അപ്പോൾ ആ വസ്തുവിൻെറ വില ഗ്രഹിക്കുന്നു. തൽഫലമായിട്ടാണു് ഒരാൾ മഹത്വം അഭിനന്ദിക്കുക· ബഹുമാനം കാണിക്കുന്നതുകൊണ്ടും പൂജിക്കുന്നതുകൊണ്ടും തൻെറ ആചരണം മൂലമായും സ്തോതാവു്, നിഷ്കപടനാണെങ്കിൽ, സ്തുത്യവസ്തു വിലയുള്ളതാണെന്നു് സ്വീകരിച്ചിരിക്കുന്നു എന്നു് പ്രത്യക്ഷമായി വ്യക്തമാകുന്നു.

അനവധി സന്ദർഭങ്ങളിലുള്ള സ്തുതിയുടേയും പൂജയുടേയും ഫലമായി ബഹുജനങ്ങളുടെ മുഖത്തിൽനിന്നും പിന്നെയും പിന്നെയും പുറപ്പെടുന്ന അഭിനന്ദനങ്ങൾ മൂലമായി അന്യരേയും അപ്രകാരമുള്ള സ്തുതിനമസ്കാരാദികളിലേക്കു് ആകർഷിക്കുന്ന വ്യാപകമായ ഒരു ശക്തി സദ്യശസ്സിനുണ്ടു്. ഈശ്വരൻെറ ഒരു പേരാണു് യശസ്സു് എന്നു് മഹാനാരായണം ഛാന്ദോഗ്യം ഈ രണ്ടു ഉപനിഷത്തുകളിൽ ഘോഷിച്ചിരിക്കുന്നു. കേനോപനിഷത്തിൽ 'മഹദ്യക്ഷം' മഹാപൂജ്യവസ്തുവെന്നും പരവസ്തുവിനെ പ്രശംസിച്ചിരിക്കുന്നു. എല്ലാ കാലത്തും എല്ലാദേശത്തും എല്ലാവരിലും സ്തുത്യനും പൂജ്യനുമായിട്ടുള്ളതു് ഈശ്വരൻ മാത്രമാണു്. അതുകൊണ്ടാണു് ഈശ്വരൻ യശശ്ശബ്ദവാച്യനായിത്തീർന്നതു്. തുളസീദാസൻ നരസ്തുതി വെറുത്തു; ത്യാഗരാജൻ അതു മറുത്തു. ഒരു മനുഷ്യനെ സ്തുതിക്കുകയും പൂജിക്കുകയും വേണമെന്നുള്ളപ്പോഴും അയാൾക്കുള്ള മഹത്ഗുണങ്ങളെ മാത്രം മുന്നിട്ടു് അപ്രകാരം ചെയ്യണം. അമാനിയായ ഒരു സദ്വൃത്തൻ സ്വേച്ഛയാ തന്നെ പുകഴ്ത്താനും പൂജിക്കാനും അന്യരോടു് ആവശ്യപ്പെടുകയില്ല. എന്നിരുന്നാലും ധർമ്മപ്രസൂതമായ സൽകീർത്തിയുണ്ടാകുമ്പോൾ അതിനെ തടയുന്നതിനായി അദ്ദേഹം ശ്രമിച്ചുകൊള്ളണമെന്നില്ല. ധാർമ്മികനായിരിക്കണം എന്നുള്ള ആശയുടെ ഫലമായി സൽപ്രവൃത്തികൾ അനുഷ്ഠിക്കയും അതിൽനിന്നും യശസ്സു് സിദ്ധിക്കയും ചെയ്താൽ അമാനിത്വത്തിനും നമ്രതയ്ക്കും അതു വിഘാതമല്ല. നമ്രനായവൻ പേരും പ്രസിദ്ധിയും കാംക്ഷിക്കുകയില്ല. എങ്കിലും ധർമ്മഹേതുകമായ കീർത്തി പരോപകാരത്തിനു ഉപകാരകമായിത്തീരുന്നതുകൊണ്ടു് അതിനെ പ്രതിഷേധിക്കുന്നുമില്ല. "യദ്യദാചരതിശ്രേഷ്ഠസ്തത്തദേവേതരോ ജനഃ സഃ യൽപ്രമാണം കുരുതേ ലോകസ്തദനുവർത്തതേ." എന്നുള്ള ഗീതാവചനം ഇതിനു പ്രമാണമാണ്. ശ്രേഷ്ഠന്മാർ ആചരിക്കുന്നതിനെ അന്യർ അനുകരിക്കും. ശ്രേഷ്ഠൻ പ്രാമാണികമായിക്കരുതുന്നതിനെ അന്യർ പിൻപററിനിൽക്കുന്നു. അതുകൊണ്ടു് ശ്രേഷ്ഠന്മാരുടെ യശസ്സു് ലോകകല്യാണത്തിനു് അത്യാവശ്യമാണു്. ദുർബ്ബുദ്ധികളും ലോകാനർത്ഥകാരികളും മാത്രമേ അവരെ ദ്വേഷിക്കൂ എന്നു കാളിദാസനു അഭിപ്രായമുണ്ടായിരുന്നതായി കുമാരസംഭവത്തിലെ "അലോകസാമാന്യമചിന്ത്യ വൈഭവം നിന്ദന്തി മന്ദാശ്ചരിതം മഹാത്മനാം" എന്ന ശ്ലോകാർദ്ധം സൂചിപ്പിക്കുന്നു. സദ്യശസ്സു് സമ്പാദിക്കാത്തവൻ ജനസമുദായത്തിനു ഹിതകാരിയാകുന്നില്ലെന്നു തന്നെയല്ല ഉപദ്രവി കൂടിയാകുന്നു.

ഗുണവാൻ പൂജയ്ക്കും യശസ്സിനും വേണ്ടി തേടി നടക്കേണ്ടതില്ല. പ്രഫുല്ലകുസുമത്തിലെ സൌരഭ്യവും മകരന്ദവും സ്വയം സർവ്വസഹൃദയരേയും ആകർഷിക്കുന്നു. ഇതാണു് സദ്യശസ്സിൻെറ ലക്ഷണം. 'നാണം കെട്ടും പണം തേടിക്കൊണ്ടാൽ നാണക്കേടും പണം തീർത്തുകൊള്ളും' എന്ന നയം സ്വീകരിച്ചു് അധർമ്മാവലംബിയായി മഹാധനികനായവൻ യശസ്സിനായി ദാനാദികൾ ചെയ്യുമ്പോൾ അയാൾക്കും കൃത്രിമമായ യശസ്സുണ്ടാകാതെ ഇരിക്കുന്നില്ല. അതു് അനുകരണീയമോ പ്രമാണഭൂതമോ ആകുന്നില്ല. അതുകൊണ്ടു്

ശ്രേയോനിഷ്ഠൻ സദ്ധർമ്മാനുഷ്ഠാനം മൂലം കീർത്തി സമ്പാദിക്കുന്നതു തെററല്ല. എന്നു മാത്രമല്ല ജനഹിതത്തിന് അതു് ആവശ്യവുമാണു്. ഇവിടെ ധർമ്മനിഷ്ഠ മുഖ്യവും യശസ്സ് ആനുഷംഗികവുമാണു്. യശസ്സ് മുഖ്യലക്ഷ്യവും അതു സിദ്ധിക്കാനുള്ള ഉപായം നീതിവിരുദ്ധവുമാകുന്ന പക്ഷം അതു സർവ്വഥാ വർജനീയമാണു് എന്നതിൽ ആർക്കും സന്ദേഹം വേണ്ടാ.

ഭഗവൽഭക്തി വിശുദ്ധവും ഊർജ്ജിതവുമായിത്തീരുമ്പോൾ ശീലചാരിത്ര്യങ്ങൾ ഉജ്വലമായിത്തീരും. എങ്കിലും പ്രാരംഭത്തിൽ അപകീർത്തിഭയംതന്നെയാണു് ഒരു മനുഷ്യനെ സന്മാർഗ്ഗത്തിൽ പ്രവൃത്തിപ്പിക്കുന്നതു്. കീർത്തിലാഭത്തിലുള്ള അനുഷ്ഠാനഹീനമായ അതിവാഞ്ഛ ആർക്കും യുക്തമല്ല. സദാ വെള്ളം കുടിക്കുന്നതും ആരോഗ്യത്തിനുവേണ്ടി എന്നും മരുന്നു തിന്നുന്നതും അനാരോഗ്യത്തെ ഉണ്ടാക്കുകയേയുള്ളു. കീർത്തിഭ്രമംകൊണ്ടു സദാ അക്ഷമത, അതിപ്രഗൽഭത, അസഹിഷ്ണുത, മാത്സര്യം ഇവ വളന്നു് അംകീർത്തിയിലേക്കു് ഒരുവനെ തള്ളിവിട്ടു എന്നു വരാം.

ജനാപവാദത്തിൽനിന്നും ഉണ്ടാകുന്ന ദുഷ്കീർത്തിക്കു് പ്രതിവിധി മൌനവും ഔദാസീന്യവുമാണു്. എതിർപ്പും ദ്വേഷവും ദുഷ്കീർത്തിക്കു വളമാവുകയേയുള്ളു. എതിർക്കുന്ന പക്ഷം മാനനാശം ചെയ്തവൻ്റെ അഭിയോഗങ്ങൾ സ്വീകരിച്ചു എന്നു് തെളിവു കൊടുത്തതായി തീരാം. ശ്രീ ബുദ്ധനെ കഠോരമായ നിന്ദാവചനങ്ങളെക്കൊണ്ടു് ഒരാൾ മർമ്മതാഡനം ചെയ്യാൻ തുടങ്ങി. ശാന്തനും മൌനിയുമായ അദ്ദേഹം തന്നിൽ പ്രയോഗിച്ച ബാണം ഏററതായി അറിയാതെ വളരെ നേരം ഇരുന്നു. അദ്ദേഹം പ്രതിവാദം ചെയ്യാതെ ക്ഷമയോടെ ഇരുന്നതു് എങ്ങിനെ എന്നു ചോദിച്ചപ്പോൾ പറഞ്ഞ ഉത്തരം ഇതാണു്. "ആരെങ്കിലും നമുക്കെന്തെങ്കിലും സമർപ്പിച്ചാൽ നാം സ്വീകരിക്കാത്ത പക്ഷം ആരുടേതാണു് ആ വസ്തു? ഉടമസ്ഥൻതന്നെ സമർപ്പിച്ച വസ്തു തിരിച്ചുകൊണ്ടു പൊയ്ക്കൊള്ളും. അതു് അയാൾക്കുതന്നെയുള്ള സ്വത്താണല്ലോ? അതുകൊണ്ടു് തൻ്റെ നല്ല പേരിനു വേണ്ടി അത്യധികം ഔത്സുക്യം കാണിക്കാതെ ആക്രോശങ്ങളിലും ദുർഭാഷണങ്ങളിലും തീരെ ശ്രദ്ധിക്കാതെ ആത്മോന്നതിക്കായി പ്രവൃത്തിക്കുന്നതാണു് ഉത്തമം.

തനിക്കു് ദുഷ്പേരു വരുമോ എന്നു സദാ ശങ്കിക്കുകയും യശസ്സിനു് അതിയായ ഭ്രമം കാണിക്കുകയും ചെയ്യുന്നവർ തങ്ങളുടെ സൽകീർത്തിക്കു മൂലകാരണമായ ധർമ്മാനുഷ്ഠാനത്തിൽ വേണ്ടത്ര ശ്രദ്ധയില്ലെന്നാണു് പലപ്പോഴും അനുമാനിക്കേണ്ടിയിരിക്കുന്നതു്. അന്തഃസാരമുള്ള വനസ്പതികൾക്കു് കാററിനെ ഭയമില്ല. ധർമ്മജന്യമായ സുയശസ്സ് ഗന്ധവാഹനൻ സ്വർഗ്ഗത്തിൽനിന്നും നമ്മുടെ നേർക്കു ആവഹിക്കുന്ന സൌരഭ്യംപോലെയാണു്. സാധാരണ സൌരഭ്യം കാററിനനുകൂലമായി മാത്രമേ സഞ്ചരിക്കു. എന്നാൽ ധർമ്മജന്യമായ കീർത്തി കാററിനെതിരായും സഞ്ചരിക്കുമെന്നു് നാരായണോപനിഷത്തും ധർമ്മപദവും പറയുന്നു. കാററിലെ സൌരഭ്യം കൈക്കലാക്കാൻ ആരാലും സാദ്ധ്യമല്ല. അതിൻ്റെ ഉറവു എവിടെയാണെന്നറിഞ്ഞു പുഷ്പം കസ്തൂരി മുതലായ സുരഭിയായ വസ്തു സമ്പാദിച്ചാൽ ആ സൌരഭ്യം സ്വന്തമാകും. അതുപോലെ പ്രഖ്യാതിയാകുന്ന ലിംഗത്തിൽനിന്നും അതിനു കാരണമായ ധർമ്മങ്ങളേയും ഗുണങ്ങളേയും തേടാൻ ശ്രമിക്കണം.

പക്ഷികളുടെ ശോഭനമായ ചിറകുകൾ അവയുടെ ഭൂഷണമാണെന്നു മാത്രമല്ല ആകാശത്തിലേക്കു് പറക്കുന്നതിനായി അത്യാവശ്യം കൂടിയാണു്. സദ്യശസ്സ് ഒരുവനെ സ്തുത്യനും പൂജ്യനുമാക്കി ജനസമുദായത്തിൽ ദർശനീയനാക്കിത്തീർക്കുന്നതിനു പുറമേ ഗുണാർജ്ജനം അപവാദഭയം എന്നിവയിൽ ജാഗ്രതയുള്ളവനാക്കി ഉന്നതി പ്രാപിക്കുന്നതിനു് സഹായിക്കുകയും ചെയ്യുന്നു. നല്ല പേരു കളയാൻ ആർക്കും ആഗ്രഹമില്ല. അകാര്യം ചെയ്യുവാൻ ലജ്ജയും കീർത്തിനാശത്തിൽ ഭയവുമില്ലാത്തവൻ യഥാർത്ഥമായ മനുഷ്യത്വം സമ്പാദിക്കാൻ കുറേക്കാലം കൂടി കാത്തിരിക്കണം. "സംഭാവിതസ്യ ചാകീർത്തിർമ്മരണാദതിരിച്യതേ" എന്നു ഗീതയിൽ ഭഗവാൻ അർജ്ജുനനു് ഉപദേശിക്കാൻ കാരണം അതുതന്നെയാണു്. അന്യർക്കു നമ്മെപ്പററി പ്രശസ്തമായ ധാരണയുണ്ടായിരിക്കണമെന്നു് ബോധമുള്ളവൻ സദ്വർത്തനത്തിൽ ഉത്സാഹശക്തിയുള്ളവനായിരിക്കും.

(തുടരും)

# അവതാരപ്രയോജനം

(പി. ജി. എം.)

ലോകസംരക്ഷണത്തിന്നായിട്ട് ഈശ്വരൻ സ്വരൂപധാരണം ചെയ്യുന്നു. നിത്യമുക്തസ്വഭാവസ്ഥിതിയാണെങ്കിലും ലോകാനുഗ്രഹകാംക്ഷയാലാണു ദേഹസ്വീകാരത്തിനു പ്രേരകമായി നിലകൊള്ളുന്നത്. അഭിമാനരൂപമായ കുത്സിതസർപ്പത്തിന്റെ കടിയേററ് അഹംകാരമദവിഷവേഗത്താൽ വിവേകഹീനനായിത്തീർന്ന മർത്ത്യനെ സാരോപദേശമാകുന്ന അമൃതസമാനമായ ഔഷധത്താൽ സമുദ്ധരിക്കുവാൻ ഈശ്വരശക്തിയുടെ ഇങ്ങനെയുള്ള ആവിർഭാവം സമർത്ഥമായിത്തീരുന്നു.

അവതാരഭാവത്തെക്കുറിച്ചു ഭഗവാൻ ശ്രീരാമകൃഷ്ണൻ ഈവിധം വ്യക്തമാക്കിയിട്ടുണ്ട്:— “ഈശ്വരൻ പരിമിതിയില്ലാത്തവനോ, അതിലും കവിഞ്ഞവനോ ആയിരിക്കാം. എന്നാൽ അദ്ദേഹത്തിന്റെ സർവ്വനിയാമകമായ ഇച്ഛാശക്തിനിമിത്തം സ്വസത്തയെ മനുഷ്യരൂപത്തിൽ പ്രകാശിപ്പിക്കുവാനും നമ്മുടെ ഇടയിൽ അവതരിക്കുവാനും അദ്ദേഹത്തിന്നു കഴിയും. അങ്ങനെ മനുഷ്യരൂപത്തിൽ അദ്ദേഹം തീർച്ചയായും അവതരിക്കുന്നു. എങ്ങനെ അദ്ദേഹം അവതരിക്കുന്നുവെന്നു വാക്കുകൾകൊണ്ടു വിവരിക്കുവാൻ നമുക്കു കഴിവില്ല. അത് അനുഭവിച്ചറിയേണ്ടതും സാക്ഷാൽകരിക്കേണ്ടതുമാണ്. ഒന്നിനെ സാദൃശ്യപ്പെടുത്തുന്നതുകൊണ്ട് അതിന്റെ മങ്ങിയൊരു മട്ട് നമുക്കു ധരിക്കാം. ഉദാഹരണമായി, ഒരു പശുവിന്റെ കൊമ്പോ കാലോ അകിടോ തൊട്ടിട്ടുണ്ടെങ്കിൽ നിങ്ങൾ പശുവിനെ മുഴുവൻ തൊട്ടുകഴിഞ്ഞില്ലേ? എന്നാൽ മനുഷ്യരായ നമുക്ക് ഏററവും പ്രാധാന്യമുള്ളതു പാലാണ്. അതു മുലയിൽനിന്നു മാത്രമേ കിട്ടുകയുള്ളു. ശരീരത്തിന്റെ മറെറാരു ഭാഗത്തുനിന്നുമല്ല. ഈശ്വരന്റെ അവതാരം മുലയ്ക്കു തുല്യമാണ്. അതിലൂടെ ഈശ്വരപ്രേമമാകുന്ന പാൽ ചുരന്നുകൊണ്ടിരിക്കുന്നു. ഈശ്വരപ്രേമത്തിന്റേയും ഭക്തിയുടേയും സാരാംശം മനുഷ്യവർഗ്ഗത്തിനു നൽകുന്നതിനുവേണ്ടി അദ്ദേഹം ഇടയ്ക്കിടയ്ക്ക് അവതീർണ്ണനാവുന്നു.” പ്രത്യക്ഷാനുഭവത്തിന്റെ പ്രകാശനാളം മേലുദ്ധരിച്ച വാണികളിൽ തിളങ്ങിക്കാണാം.

വ്യവഹാരം സത്യമെന്നപോലെ അനുഭവപ്പെട്ടുകൊണ്ടിരിക്കുന്നുവെങ്കിലും, ഇതു പരമാർത്ഥമല്ലെന്നാണു തത്വവേദികൾ ഉപദേശിക്കുന്നത്. മനസ്സിനെ ഭ്രമിപ്പിക്കുവാനുള്ള ഉപായമായിട്ടാണിതു കേട്ട മാത്രയിൽ തോന്നുക. വ്യവഹാരം പരമാർത്ഥമല്ലെന്ന് എങ്ങനെ ഉറച്ചുകിട്ടും? എങ്കിലും അങ്ങനെ ധരിച്ചെങ്കിലേ സത്യനിലയിലെത്തൂ.

ശരീരാദികൾ പൃഥിവീതത്വത്തിന്റെ രൂപഭേദങ്ങളാണെന്നതു പ്രത്യക്ഷമാണല്ലോ. നാമരൂപങ്ങളുടെ വ്യത്യാസമാണ് വിഭിന്നതയ്ക്ക് അവലംബം. എല്ലാം പ്രകൃതിയിൽ അടങ്ങുന്നു. ജഡമായ പ്രകൃതി ചൈതന്യസഹായത്താലാണ് ചേഷ്ടാശക്തിയോടുകൂടിയതായിത്തീരുന്നത്. സൂക്ഷ്മത്തോളം ചിന്തിച്ചു ചെല്ലുമ്പോൾ പരിശുദ്ധചൈതന്യമാണു സർവ്വാധാരമായി സ്ഥിതിചെയ്യുന്നതെന്നു വെളിപ്പെടും. വ്യാവഹാരികജ്ഞാനം നാനാരൂപത്തിലിരിക്കുന്നതും പരിഛിന്നഭാവത്തോടുകൂടിയതുമാകുന്നു. വികാരരഹിതമായ പ്രശാന്തസത്യജ്ഞാനസ്വരൂപത്തെ അറിഞ്ഞാൽ അതലെല്ലാമകന്നു പരമാനന്ദപദത്തിലമരാം.

ഈ പരമപുരുഷാർത്ഥജ്ഞാനം സൽഗുരുപാദസേവകൊണ്ടേ ലഭിക്കൂ. തപസ്സ്, സൽകർമ്മാനുഷ്ഠാനം, അദ്ധ്യയനം, അദ്ധ്യാപനം, അഗ്നിസൂര്യാദ്യുപാസനം തുടങ്ങിയവയൊന്നും ഈ ജ്ഞാനലബ്ധിക്കു പ്രത്യക്ഷമായി സഹായിക്കുന്നില്ല. കർമ്മങ്ങൾ ചിത്തശുദ്ധിക്കു കാരണമായിത്തീരത്തക്ക തരത്തിലാവണം. ഗുരുകാരുണ്യമാണ് ആത്മലാഭത്തിന്നിടവരുത്തുക. പരമഗുരുവാണ് അവതാരപുരുഷൻ. ഇന്ദ്രിയപ്രീതിക്കുപകരിക്കുന്ന തുച്ഛവിഷയങ്ങളിൽനിന്നു വിരമിക്കാറാവണമെങ്കിൽ, അനന്തകല്യാണഗുണനിധിയായ ഈശ്വരന്റെ മഹിമയെപ്പററിയുള്ള ബോധത്തിനുറപ്പു കിട്ടു

അന്തഃകരണം നിർമ്മലമായിത്തീരുന്നതിനനുസരിച്ച് ഭഗവത്ഭക്തിക്കു ദാർഢ്യം കൂടിക്കിട്ടും. വിഷയസുഖങ്ങളിൽ വല്ലാതെ തല്പരനായിത്തീരുന്നതുകൊണ്ടുള്ള ഫലം അധഃപതനംതന്നെ. അവതാരപുരുഷന്റെ കരുണാകണിക ഈ വിപത്തിൽനിന്നു മോചനം നൽകാതിരിക്കയില്ല.

ജീവിതത്തെ ശുദ്ധീകരിക്കുന്നതു ജീവിതമാണ്. ദീപത്തിൽനിന്നല്ലേ മറ്റൊരു ദീപം കൊളുത്തപ്പെടുന്നത്? അതുപോലെ മഹജ്ജീവിതസമ്പർക്കം അതിനു വിധേയമായവരിൽ ഗണ്യമായ മാററം ഉണ്ടായിത്തീരുവാനിടവരുത്തും. മഹജ്ജീവിതത്തിന്റെ ഉജ്ജ്വലദൃഷ്ടാന്തങ്ങളും അസാമാന്യശക്തിവിശേഷങ്ങളുമാണ് ഈശ്വരസ്വരൂപങ്ങൾ വെളിപ്പെടുത്തുന്നത്. ശ്രീരാമൻ, ശ്രീകൃഷ്ണൻ, ശ്രീ ബുദ്ധൻ, ശ്രീ ക്രിസ്തു, ശ്രീ ചൈതന്യൻ, ശ്രീരാമകൃഷ്ണൻ തുടങ്ങിയ നിരവധി ദിവ്യാവതാരങ്ങൾ ഈശ്വരചൈതന്യത്തിന്റെ പ്രത്യക്ഷപ്രകടനങ്ങളായി ലോകർക്കു മാർഗ്ഗദർശനം നൽകിക്കൊണ്ടു വിരാജിക്കുന്നു. ഓരോരുത്തരുടെ രുചിയും താല്പര്യവുമനുസരിച്ച് ഏതു് അവതാരത്തെയെങ്കിലും പ്രത്യേകമാർഗ്ഗദർശനത്തിന്നു സമർത്ഥമെന്ന നിലയ്ക്കു സ്വീകരിച്ച് ജീവിതം ആ മട്ടിൽ കെട്ടിപ്പടുക്കുവാൻ ആർക്കും ഉത്സാഹിക്കാവുന്നതാണ്. ഒരേ ചൈതന്യത്തിന്റെ സ്ഫുരണമാണ് എല്ലാവരിലും എന്നു് അറിയുന്നതു മതഭ്രാന്തിനു തടസ്ഥമായിത്തീരാതിരിക്കയില്ല. നദികൾ അവസാനം സമുദ്രത്തിൽ ചെന്നുചേരുന്നതുപോലെ, ജീവജാലങ്ങളൊക്കെ അന്ത്യത്തിൽ സച്ചിദാനന്ദത്തിൽ ലയിക്കുക തന്നെയാണു ചെയ്യുക. പക്ഷേ, ഈ ബോധം ഉറച്ചുകിട്ടണമെങ്കിൽ വളരെക്കാലത്തെ നിരന്തരപരിശ്രമം ആവശ്യമാണ്. സർവ്വോപരി ഈശ്വരാനുഗ്രഹംതന്നെ വേണം. ആരിൽ എപ്പോൾ ഏതു രീതിക്ക് ഈശ്വരകടാക്ഷമുണ്ടാവുമെന്ന സംഗതികളൊക്കെ ഉള്ളവണ്ണം അറിഞ്ഞുപറവാൻ സാമാന്യന്മാർക്കു സാദ്ധ്യമല്ല. അല്പജ്ഞതകൊണ്ടു ഞെളിയുന്നത്. ആപത്തിന്റെ മുന്നോടിയായിത്തീരുകയേ ഉള്ളൂ. പക്ഷേ, സർവ്വേശ്വരൻ അഹേതുകകൃപാസിന്ധുവാണ്; ജീവോദ്ധാരണമാണ് ഈ സൃഷ്ടിയുടെയെല്ലാം അടിയിലുള്ള പ്രവണത. ഈ തത്വങ്ങൾ ഗ്രഹിച്ച് ഈശ്വരാവതാരമാഹാത്മ്യം ഉൾക്കൊണ്ടു ജീവിതസാഫല്യം കൈവരുത്തുവാൻ സശ്രദ്ധം ഉത്സാഹിക്കുന്നതുകൊണ്ടേ സർവ്വസങ്കടനിവാരണത്തിന്നിടവരു എന്നു ധരിച്ചാൽ അത്രയും നന്നായി. ദേഹേന്ദ്രിയാദിസംബന്ധമില്ലാതെ അസംഗനായിരിക്കുന്ന പരമാത്മാവിന്റെസ്മരണയോടുകൂടി ജീവിതം നയിക്കേണ്ടതെങ്ങനെയെന്ന ദൃഷ്ടാന്തപാഠങ്ങളാണ് അവതാരപുരുഷന്മാർ നൽകുന്നത്. അതിക്രമിപ്പാൻ അതിപ്രയാസമുള്ള ലൌകികമാർഗ്ഗത്തിൽ ജീവസമൂഹത്തെ പ്രവേശിപ്പിച്ചിരിക്കുന്നതു ഭഗവാന്റെ മായാശക്തിയാണ്. ദുരത്യയയായ ഈ മായയെ അതിക്രമിപ്പാൻ മായാധിനാഥനെത്തന്നെ ശരണം പ്രാപിക്കേണ്ടതുണ്ട്. സ്വരൂപാനന്ദത്തെ മറന്നു് കർമ്മങ്ങളിൽ ഏർപ്പെട്ടതാണു ക്ലേശകാരണം. അവതാരപുരുഷൻ ഘോരസംസാരാർണ്ണവത്തെ കടത്തുന്ന കർണ്ണധാരസ്വരൂപനാണ്. മായാശക്തിയെ സ്വവരുതിയിൽ നിർത്തിക്കൊണ്ടാണ് അദ്ദേഹത്തിന്റെ ലീലകളെല്ലാം. ലോകശിക്ഷണമാണ് അവതാരലക്ഷ്യം. ദുഷ്ടസംഹാരത്തേക്കാൾ ശിഷ്ടസംരക്ഷണമാണ് അവതാരപ്രയോജനമെന്നിരിക്കുന്നു. എക്കാലത്തും ഏവർക്കും അഭയപ്രദാനസമർത്ഥമായി വിളങ്ങുന്ന ഈശ്വരാവതാരങ്ങളെ ആദരിച്ചഭിവന്ദിക്കുവാനുള്ള വിവേകം വളർത്തിവരുന്നതുകൊണ്ടേ ജീവിതസാഫല്യം നേടാനാവൂ. ശുഭം ഭൂയാൽ.

---

## ബലം! വീര്യം!

ധീരരായിരിക്കുക, ധീരരായിരിക്കുക! മനുഷ്യൻ ഒരിക്കലേ മരിക്കൂ എന്നോർമ്മവേണം. എന്റെ ശിഷ്യന്മാർ ഭീരുക്കളാകാൻ പാടില്ല. ഭീരുത്വത്തെ ഞാൻ വെറുക്കുന്നു. ഒരിക്കലും സമനില കൈവിടരുത്. നിങ്ങൾക്കെതിരായി വല്ല ചപലജന്തുക്കളും പറയുന്നതൊന്നും ശ്രദ്ധിക്കരുത്. അവഗണന! അവഗണന! അവഗണന! അതുതന്നെ. ഓർമ്മിക്കണം. നമുക്കു കണ്ണു രണ്ടുണ്ട്, ചെവി രണ്ടുണ്ട്, പക്ഷേ വായൊന്നേയുള്ളൂ. എല്ലാ മഹാപ്രയത്നങ്ങളും സാധിച്ചിട്ടുള്ളതു പ്രതിബന്ധങ്ങളിലൂടെയാണ്, നിങ്ങളുടെ പൗരുഷപൂർണ്ണമായ കർമ്മശക്തി അതിൽ പ്രയുക്തമാകട്ടെ. അർത്ഥകാമങ്ങളുടെ പിടിയിൽ കുടുങ്ങിയ ക്ഷുദ്രജീവികൾ കേവലം അവഗണനയേ അർഹിക്കുന്നുള്ളൂ.

—വിവേകാനന്ദസ്വാമികൾ.

# മർത്ത്യധർമ്മം

(ഓട്ടൂർ ഉണ്ണിനമ്പൂതിരിപ്പാട്.)

1

പശ്വാദി നാനാജനനാവസാനേ
ദിഷ്ട്യാദ്യ ലബ്ധ്വാ വിരളം നൃദേഹം
ഹേ ജീവ, പാദാംബുജയോർമുരാരേ—
സ്സംസേവയാഽഽയുസ്സഫലീകുരുഷ്വ

പശു തുടങ്ങിയ പല ജന്മങ്ങളുടെയും ഒടുവിലിപ്പോൾ ഭാഗ്യവശാൽ ദുർല്ലഭമായ മനുഷ്യശരീരം കിട്ടിയിട്ട് ഹേജീവ, മുരാരിയുടെ ശ്രീപാദസേവകൊണ്ട് ആയുസ്സിനെ സഫലമാക്കു.

2

തിര്യഗ്വിഹംഗാദി സമസ്തയോനി—
ഷ്വാമ്രേഡിതാൻ നിത്യമയത്നലബ്ധാൻ
ഭോഗാൻ നരത്വേഽപി ബുഭുക്ഷസേ ചേ–
ത്തേഭ്യശ്ശരീരിംസ്തവ കോ വിശേഷഃ?

തിര്യക്ക്, പക്ഷി മുതലായ സകല യോനികളിലും വെച്ചു ചർവ്വിതചർവ്വണം ചെയ്യപ്പെട്ടവയും എന്നും ഞെരുക്കം കൂടാതെ കിട്ടുന്നവയുമായ ഭോഗങ്ങളെ മാത്രം ഈ ജന്മത്തിലും അങ്ങു ഭുജിക്കാൻ മോഹിക്കുന്നുവെങ്കിൽ ആ ജന്തുക്കളെക്കാൾ എന്തു വിശേഷമാണ് അങ്ങേക്കുള്ളതു്?

3

യോ ജ്ഞാനവൈരാഗ്യവിവേകശൂന്യോ
യഃ കൃഷ്ണപാദാംബുജഭക്തിഹീനഃ
സ സ്വർഗ്ഗനാഥോഽപ്യമൃതാശനോഽപി
സിദ്ധോഽപി നൂനം ന പശോർഗ്ഗരീയാൻ.

യാതൊരുവൻ ജ്ഞാനവും വൈരാഗ്യവും വിവേകവുമില്ലാത്തവനാണോ, യാതൊരുവൻ ശ്രീകൃഷ്ണന്റെ തൃക്കാലടികളിൽ ഭക്തി ലഭിക്കാത്തവനാണോ, അവൻ സ്വർഗ്ഗത്തിന്റെ അധിപനായാലും അമൃതു കുടിക്കുന്നവനായാലും സിദ്ധനായാലും ശരി പശുവിനെക്കാൾ കൂടുതൽ ശ്രേഷ്ഠനല്ല തീർച്ച.

4

കൂപസ്ഥമത്സ്യസ്യ മലാഭിസന്ധി—
ർവ്യോമസ്ഥഗൃധ്രസ്യ ശവാഭിലാഷഃ
ശ്ലാഘ്യോ യദി സ്യാദ്വിഷയാനുഷക്താഃ
ശ്രേഷ്ഠാ ഭവേയുർവ്വിബുധാഃ പശുഭ്യഃ.

കിണററിൽ കിടക്കുന്ന മത്സ്യത്തിന്റെ മലത്തിലുള്ള കൊതിയെക്കാൾ മാനത്തു പറക്കുന്ന കഴുവിന്റെ ശവത്തിലുള്ള കൊതി ശ്ലാഘനീയമാണെങ്കിലേ, വിഷയാസക്തന്മാരായ വാനവർ മൃഗങ്ങളെക്കാൾ ശ്രേഷ്ഠരാവു.

5

സ്വാർത്ഥേ പ്രമത്തസ്യ വധൂജിതസ്യ
നശ്വർപദാർത്ഥേഷ്വനിശം രതസ്യ
അസ്വപ്നഭാവസ്ത്രിദിവേശ്വരത്വം
പീയൂഷഭുക്ത്വം ച കഥം ഘടേത?

തന്റെ പരമപുരുഷാർത്ഥസമ്പാദനകാര്യത്തിൽ ഉണർച്ചയില്ലാത്തവന് അസ്വപ്നഭാവവും, സ്ത്രീജിതനു സ്വർഗ്ഗനായകത്വവും, നശ്വരവസ്തുക്കളിൽ സദാ രമിക്കുന്നവന് അമൃതഭോജിത്വവും എങ്ങനെ ഘടിക്കും? അസ്വപ്നാഃ, ത്രിദിവേശാഃ, അമൃതാന്ധസഃ എന്നീ പര്യായങ്ങൾ ഭോഗരതന്മാരായ ദേവന്മാർക്കു ചേരുന്നവയാണോ എന്നാക്ഷേപം.

6

വൃക്ഷസ്യ കീടസ്യ സരീസൃപസ്യ
മീനസ്യ ഭേകസ്യ വിഹംഗമസ്യ
ഫേരോർബിഡാലസ്യ കപേശ്ശുനശ്ച
ജന്മാന്യതിക്രമ്യ നരോഽസി ജാതഃ.

മരത്തിന്റെയും പുഴുവിന്റെയും പാമ്പിന്റെയും മീനിന്റെയും തവളയുടെയും പറവയുടേയും കുറുക്കന്റെയും പൂച്ചയുടെയും കുരങ്ങന്റെയും നായയുടെയും ജന്മങ്ങളെ പിന്നിട്ടശേഷമാണ് അല്ലയോ ജീവ, അങ്ങു മനുഷ്യനായി പിറന്നിരിക്കുന്നതു്.